THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26

പുസ്തകം 12 | 1108 മകരം | ലക്കം 6

വിഷയവിവരം.

# നമ്മുടെ നാട്ടുരാജ്യങ്ങൾ.

ഇൻഡ്യാസാമ്രാജ്യത്തു് ഏതെങ്കിലും ചില ഭരണപരിഷ്കാരങ്ങൾ അടുത്തുണ്ടാവാതെ കഴികയില്ല. എന്നാൽ നാട്ടുരാജ്യങ്ങളെപ്പററി ആരും അത്ര ചിന്തിക്കുന്നതുമില്ല. നാട്ടുരാജ്യങ്ങളെ ശരിയായി പരിശോധിച്ചാൽ ബ്രിട്ടീഷിൻഡ്യയിലെ സ്ഥിതി എത്രയോ ഭേദമാണെന്നു പറയണം. അവിടങ്ങളിലെ രാജാക്കന്മാരും, രാജസേവന്മാരും, ഉദ്യോഗസ്ഥന്മാരും മററും എന്തെല്ലാം അനീതികളാണു കാണിക്കുന്നതു്. ഇത്തരം സംഗതികളെ കശ്നമായി വിവരിച്ചുകൊണ്ടു് കാണിപ്പയ്യൂർ ശങ്കരൻനമ്പൂരിപ്പാട്ടു് അവർകൾ എഴുതിയതാണ് ഈ പുസ്തകം. വാസ്തവത്തിൽ നാട്ടുരാജ്യങ്ങളുടെ ഒരു 'എക്സുറേ' പരിശോധനയാണിതു്. സ്വരാജ്യസ്നേഹികളും, നിയമസഭാമെമ്പർമാരും, ഉദ്യോഗസ്ഥന്മാരും എന്നുവേണ്ട എല്ലാ ആളുകളും ഇതൊന്നു വായിക്കേണ്ടതു തന്നെയാണ്. കണ്ണാടി നോക്കിയേ വൈരൂപ്യം അറിയുകയുള്ളു. മേനിക്കടലാസിൽ അച്ചടിച്ച 300-ലധികം പേജുള്ള ഈ ബുക്കിന് വില 1ക 4ണ.

---

# ഭാഷാവ്യാഖ്യാനപുസ്തകങ്ങൾ.

## (ഭക്തിമാർഗ്ഗം)

| | |
|---|---|
| 1 മന്ത്രപ്രയോഗങ്ങൾ. അനവധി മന്ത്രങ്ങളും പ്രയോഗങ്ങളും ഇതിലുണ്ടു്. വില | 1—0—0 |
| 2. ധ്യാനശ്ലോകങ്ങൾ. 500-ലധികം ധ്യാനങ്ങൾ അടങ്ങിയതു്. | 1—8—0 |
| 3. ധ്യാനങ്ങളും മന്ത്രങ്ങളും. പേരുകൊണ്ടുതന്നെ സ്വഭാവം അറിയാമല്ലോ. | 0—8—0 |
| 4. ഋഗ്വേദമന്ത്രങ്ങൾ. പുരുഷസൂക്തിസാരസ്വതം, ഭാഗ്യസൂക്തം മുതലായ മന്ത്രങ്ങളും, പ്രയോഗവിധികളും അടങ്ങിയതു്. | 0—8—0 |
| 5. സ്തോത്രരത്നങ്ങൾ. നല്ല സ്തോത്രങ്ങളെല്ലാം ഇതിലുണ്ടു്. | 0-12—0 |
| 6. ഭഗവൽഗീത. (പോക്കററ്) | 0—4—0 |

## (ജ്യോതിഷം)

| | | | |
|---|---|---|---|
| 1. ജാതകാദേശം. | 1—0—0 | 4. ദശാഫലങ്ങൾ. | 04— —0 |
| 2 ഹോരാശാസ്ത്രം. | 1—8—0 | 5. പഞ്ചാംഗഫലം | 0—3—0 |
| 3. നിമിത്തശാസ്ത്രം പുതിയബുക്ക് | 0 —8---0 | 6. ബലപിണ്ഡം | 0---2---0 |

## (തച്ചുശാസ്ത്രം)

| | | | |
|---|---|---|---|
| 1. മനുഷ്യാലയചന്ദ്രിക | 1---0---0 | 3. തന്ത്രസമുച്ചയം ശില്പഭാഗം | 1---0---0 |
| 2. മനുഷ്യാലയഭാഷ | 0---3---0 | 4. മൃഗലക്ഷണം | 0---3---0 |

---

മറെറല്ലാ മലയാളപുസ്തകങ്ങളും വിററുവരുന്നു. പുസ്തകപ്പട്ടിക ഇനാം. ഉടൻ എഴുതുക.

പഞ്ചാംഗം പുസ്തകശാല, പോസ്റ്റ്—കുന്നംകുളം. (കൊച്ചിശീമ)



# ഗുരുനാഥൻ.

| പുസ്തകം 12 | 1108 മകരം | ലക്കം 6 |
|---|---|---|


## മഹാകവി കുമാരനാശാനും കവിതയും.

(മഹാകവി ഉള്ളൂർ പ്രസംഗിച്ചതു്)

മഹതികളേ, മഹാന്മാരെ,

ഈ യോഗത്തിൻെറ ഭാരവാഹികളുടെ ക്ഷണം സ്വീകരിച്ചു് ഇന്നു് ഇവിടെ സന്നിഹിതനാകുന്നതിനും ഈ ഛായാപടം അനാച്ഛാദനം ചെയ്യുന്നതിനും അദ്ധ്യക്ഷപീഠസ്ഥനായി ഒരു പ്രസംഗം ചെയ്യുന്നതിനും എനിക്കു ലഭിച്ച സന്ദർഭത്തെ ഒന്നു നോക്കിയാൽ ഞാൻ ഒരു ഭാഗ്യമായി കരുതേണ്ടതാണു്. 'ഭാഗ്യം' എന്ന പദം ഞാൻ അതിൻെറ ഏററവും പരിമിതമായ ഒരത്ഥത്തിലാണു പ്രയോഗിക്കുന്നതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. 1075-ാമാണ്ടുമുതല്ക്കു് എന്നു പറയാം — ഒരു കാൽ ശതാബ്ദകാലത്തേക്കു് — ഞാൻ ഇപ്പോഠം ആരുടെ പടം അനാവരണം ചെയ്തുവൊ ആ മഹാകവി — എൻെറ ഒരു പ്രിയസുഹൃത്തെന്നു പറഞ്ഞാൽ പോരാ, പ്രിയസഹോദരൻ എന്നു പറയേണ്ടനിലയിൽതന്നെ വത്തിച്ചിരുന്ന സുഗൃഹീതനാമാവായ കുമാരനാശാൻ — നിയതിയുടെ നികൃതിക്കു് അടിപെട്ടു് ആകസ്മികമായി, ആകാലികമായി, പ്രപഞ്ചയവനികയ്ക്കുള്ളിൽ തിരോധാനം ചെയ്തില്ലെങ്കിൽ അദ്ദേഹത്തിന്നു് ഇന്നും ആരോഗദൃഢഗാത്രനായി ജീവിക്കുകയും അദ്ദേഹത്തിൻേറയും നമ്മുടേയും അഭിവന്ദ്യമാതാവായ കൈരളീദേവിയെ ആരാധിക്കുകയും ചെയ്യാമായിരുന്നു. 1046-ാമാണ്ടു മാത്രം ഭൂജാതനായ ആ പുണ്യശ്ലോകന്നു് അദ്ദേഹം ഇന്നും ജീവിച്ചിരുന്നാൽ 61 വയസ്സേ കഴിഞ്ഞിരിക്കയുള്ളു എന്നുള്ള വസ്തുത നാം അനുസ്മരിക്കുമ്പോഠം നമുക്കു അദ്ദേഹത്തിൻെറ അഭാവത്തിൽ സംഭവിച്ചിരിക്കുന്ന നഷ്ടം എത്രമാത്രം അപ്രതീക്ഷിതവും അസമാധേയവുമാണെന്നു് ഏകദേശം പരിഗണിക്കുവാൻ കഴിയുന്നതാണു്. പല്ലനയിൽ 1099-ൽ ഉണ്ടായ ആ

ബോട്ടപകടം അന്നെന്നപോലെതന്നെ നമുക്കു് ഇന്നും മർമ്മഭേദകമായിരിക്കുന്നു.

"നീ, കുലീനകുലദീപികെ! വിട്ടം
ലോകമാണുദയനീയമെൻപ്രിയേ"

എന്നു നളിനിയുടെ ദേഹവിയോഗത്തിൽ പരിതപിക്കുന്ന ദിവാകരന്റെ ഹൃദയവികാരത്തിനാകുന്നു ഇന്നിവിടെ സന്നിഹിതരായിരിക്കുന്ന ഏവരും അധീനരായി കാണുന്നതു്, സംശയമില്ല. ഹതഭാഗ്യന്മാരാകുന്നു നാം. ഹതഭാഗ്യതതന്നെയാകുന്നു കേരളലോകം. എന്നാൽ കല്പാന്തസ്ഥായിയായ ഒരു യശഃശരീരത്തെ കാവ്യദ്വാരാ ഭൂമിയിൽ നിലനിറുത്തുക നിമിത്തം ഒരുവിധത്തിൽ ചരിതാർത്ഥനായിത്തന്നെയാണു് ആശാൻ ഇഹലോകവാസം വെടിഞ്ഞതെന്നും വിധിവിധേയരായ നമുക്കു വിചാരിച്ചു അല്പമൊന്നു ആശ്വസിക്കാം. ആ മഹാത്മാവിന്റെ പിൻഗാമികൾക്കു് ഉന്മേഷത്തിനും ഉത്തേജനത്തിനും ഉൽബോധനത്തിനും ഉതകത്തക്കവിധത്തിൽ അദ്ദേഹത്തിന്റെ ഒരു ഛായാപടം ഈ മ്യൂസിയംഹാളിൽ സ്ഥാപിക്കുന്നതു് അത്യന്തം ഉചിതമാണെന്നുള്ളതിനെപ്പററി പക്ഷാന്തരമുണ്ടാകുവാൻ അവകാശമില്ല. ഈ വിഷയത്തിൽ സമയവും വിഭവവും വ്യയം ചെയ്തിട്ടുള്ളതു വിദ്യാർത്ഥികളാണെന്നു സ്വാഗതപ്രസംഗകർത്താവു പ്രസ്താവിക്കുകയുണ്ടായി. അതും ഏററവും സമുചിതമെന്നുതന്നെയാണു് എന്റെ അഭിപ്രായം. എസ്സ്. എൻ. ഡി. പി. യോഗത്തിലെയും മററു വൃദ്ധന്മാരായ പ്രമാണികളേക്കാൾ വിദ്യാർത്ഥികൾക്കാണു് കുമാരനാശാന്റെ ജീവചരിത്രത്തിൽനിന്നു് ഒട്ടുവളരെ പ്രയോജനകരങ്ങളായ പാഠങ്ങൾ പഠിക്കുവാനുള്ളതു്. അവരിൽ പലർക്കും ഭാവികാലത്തിൽ അദ്ദേഹത്തെപ്പോലെ–അദ്ദേഹത്തോളംതന്നെയല്ലെങ്കിലും നിസ്സ്വാർത്ഥമായി, നിഷ്കളങ്കമായി സംസ്ഥാനത്തേയും സമുദായത്തേയും സാഹിത്യത്തേയും സേവിക്കാവുന്നതാണു്. അതിനു സർവ്വപ്രകാരത്തിലും പര്യാപ്തമായ ഒരു പ്രേരകശക്തി ഈ ഛായാപടത്തിനു പ്രദാനംചെയ്യുവാൻ കഴിയുമെന്നാണു് എന്റെ വിശ്വാസം. തന്നിമിത്തം ഈ സ്ഥാപനത്തോടു് ഏതെങ്കിലും വിധത്തിൽ സംബന്ധിക്കുവാൻ ഇടവരുന്ന ഏവർക്കും തങ്ങളുടെ ഭാഗ്യത്തെ ഓർത്തു സന്തോഷിക്കുവാൻ ന്യായമുണ്ടെന്നാകുന്നു എന്റെ വിനീതമായ വിവക്ഷ.

കുമാരനാശാൻ എന്ന ആ പാവനമായ പഞ്ചാക്ഷരി കേരളത്തിൽ അക്ഷരജ്ഞാനമുള്ള ഒരു ഒററ അംഗമെങ്കിലും അടങ്ങിയ ഓരോ ഗൃഹത്തിലും സുവിദിതമാണു്. ഈ അസാധാരണമായ–അഭൌമമായ–വശീകരണശക്തി ആ നാമധേയത്തിനുണ്ടാകുന്നതിനുള്ള ഹേതുക്കളെപ്പററി അല്പമൊ

ന്ന് ഈ സന്ദർഭത്തിൽ വിചിന്തനം ചെയ്യുന്നത്ത് അസ്ഥാനത്തിലായിരിക്കു മെന്നു തോന്നുന്നില്ല. ആ മഹാകവിയുടെ കവിതകൾക്കുള്ള അനിതരസാമാന്യമായ ആസ്വാദ്യതതന്നെയാണ് അതിന്റെ പരമരഹസ്യം എന്നുള്ളത്ത് ആർക്കും അറിയാവുന്നതുമാണ്. അതോടുകൂടി അദ്ദേഹത്തിന്റെ ജീവിതവും അതുപോലെതന്നെ ആലോചനാമൃതമായ ഒരു കാവ്യമായിരുന്നു. വിശേഷാപകാരമായ ആ ജീവിതത്തെയൊ, വിശിഷ്ടാനന്ദമായ ആ കവിതാപരമ്പരയേയൊ അധികരിച്ചു വിസ്തരിച്ചുള്ള ഒരു ഉപന്യാസത്തിനു പ്രസ്തുതസ്ഥലകാലങ്ങൾ അനുകൂലങ്ങളല്ലെങ്കിലും ഏതാനും ചില വാക്കുകളെങ്കിലും തദ്വിഷയകമായി പ്രസ്താവിക്കാതിരുന്നാൽ അത്ത് അക്ഷന്തവ്യമായ ഒരു കൃത്യവിലോപമായി പരിണമിക്കുമെന്ന് എനിക്കു നല്ലതുപോലെ അറിയാം.

കേരളത്തിലെ മഹാകവികളുടെ ഗണനാപ്രസംഗത്തിൽ അതിമഹനീയമായ ഒരു സ്ഥാനത്തെയാകുന്നു കുമാരനാശാൻ അധിരോഹണം ചെയ്യുന്നത്ത് എന്നുള്ള വസ്തുത വാദവിഷയമേ അല്ല. ഓരോദിവസം പോകുന്തോറും അദ്ദേഹത്തെപ്പററി കേരളീയർക്കുള്ള മതിപ്പ് ഒന്നിനൊന്ന് ഏറിവരുന്നതേയുള്ളു. പ്രാചീനകാലം—കൃഷ്ണഗാഥാകർത്താവിന്റെ കാലംമുതല്ക്കു നാളതുവരെ ജീവിച്ചിരുന്ന അനുഗൃഹീതന്മാരായ ആറൊ ഏഴൊ കവിസാമ്രാട്ടുകളുടെ കൂട്ടത്തിൽ ആശാനും സമുചിതമായ ഒരു സിംഹാസനം അപ്രതിഷേധ്യമായുണ്ട്.

കുമാരനാശാന്റെ ജനനം 1046-ാമാണ്ടു മേടമാസത്തിലാണെന്നു തോന്നുന്നു. ഏകദേശം പതിനാറുവയസ്സുവരെ ഗണനീയമായ വിദ്യാഭ്യാസത്തിന് അനുകൂലമായ ഒരു പരിതഃസ്ഥിതി അദ്ദേഹത്തിനു ലഭിച്ചിരുന്നില്ല. അപ്പോഴാണ് കേരളത്തെ ആധുനികകാലത്തു തങ്ങളുടെ സാന്നിദ്ധ്യത്താൽ അത്യന്തം ധന്യമാക്കിത്തീർത്തിട്ടുള്ള മഹാപുരുഷന്മാരിൽ അഗ്രഗണ്യനായ ശ്രീമാൻ നാരായണഗുരുസ്വാമിയുടെ അന്തേവാസിത്വത്തിനും സാഹചര്യത്തിനുമുള്ള ഒരു യോഗം ആശാനു സിദ്ധിച്ചത്ത്. പാവനനായ പരമാചാര്യന്റെ ആരാധനവും അനുഗ്രഹവും ഭക്തിനമ്രനായ ശിഷ്യന്റെ പുരോഗമനത്തെ ഏതുവിധത്തിൽ ത്വരിപ്പിക്കുമെന്നുള്ളതിന് ഒരു പ്രത്യക്ഷമായ നിദർശനമാകുന്നു ആശാൻ. സ്വദേശത്തും സ്വാമിസന്നിധിയിലും മററുംവച്ചു താൻ അപ്പോഴപ്പോഴായി സമ്പാദിച്ച സംസ്കൃതജ്ഞാനം സമ്പൂർണ്ണമാക്കുന്നതിന് അദ്ദേഹം അചിരേണ ബംഗളൂർ, മദിരാശി, കൽക്കത്ത ഈ പട്ടണങ്ങളിൽ പോയി പ്രശസ്തപണ്ഡിതന്മാരുടെ ഛാത്രനായി തർക്കാദിശാസ്ത്രങ്ങൾ അഭ്യസിക്കുകയും അഞ്ചുവർഷത്തെ ഉപരിപഠനംകൊണ്ടു തന്റെ ആകാംക്ഷ സാധിച്ച് 1076-ലൊ മറെറാ ഒരു തികഞ്ഞ പ

ണ്ഡിതനായി—തെളിഞ്ഞ വാഗ്മിയായി—തിരുവിതാംകൂറിൽ മടങ്ങി എത്തുകയും ചെയ്തു. ഈ ചുരുങ്ങിയ കാലഘട്ടത്തിനിടയിലുണ്ടായ നിഷ്കൃഷ്ടമായ വിദ്യാഭ്യാസം ആശാനെ ആളറിയാത്ത നിലയിൽ അത്രമാത്രം രൂപഭേദപ്പെടുത്തി ഒരു വിശിഷ്ടനായ വിദ്യാഭ്യാസസമ്പന്നനാക്കിത്തീർത്തു.

"കവിത്വം ജായതേ ശക്ത്യാ,
വർദ്ധതേഭ്യാസ യോഗതഃ
അസ്യചാരുത്വനിഷ്പത്തൌ
വ്യുൽപത്തിസ്തു ഗരീയസീ"

എന്നുള്ള ആലങ്കാരികവചനം

എത്രയോ അർത്ഥവത്താണ്. പ്രതിഭ ഇല്ലാത്തവനു കവിത്വമുണ്ടാകുകയില്ല. നിരന്തരമായ അഭ്യാസമുണ്ടെങ്കിൽ ആ കവിത്വം അഭിവൃദ്ധിയെ പ്രാപിക്കും. പക്ഷെ വ്യുൽപത്തി ഇല്ലെങ്കിൽ അതിന് ഒരിക്കലും മനോഹരത—സഹൃദയന്മാരെ ആനന്ദതുന്ദിലന്മാരാക്കുന്നതിനുള്ള ആത്മവീര്യം ഉണ്ടാകുന്നതല്ല. ആശാനു ദുർല്ലഭമായ പ്രതിഭ ജന്മസിദ്ധവും നിഷ്കൃഷ്ടമായ അഭ്യാസം ബാല്യംമുതല്ക്കുതന്നെ സഹചാരിയുമായിരുന്നു എങ്കിലും അദ്ദേഹത്തിന്റെ കൽക്കത്തായിൽനിന്നുള്ള തിരിയെ വരവിനുമുമ്പും പിൻപുമുള്ള കൃതികൾ പരിശോധിച്ചാൽ ഭാവുകന്മാർക്ക് അദ്ദേഹം വ്യുൽപത്തിനിമിത്തം കവനകലയിൽ നേടിയ മേന്മ എന്തെന്നു സ്പഷ്ടമായി കാണാവുന്നതാണ്. അക്കാലത്തെ ഒരു സംഭവം എനിക്കിപ്പോഴും ഓർമ്മയിൽ വരുന്നുണ്ട്. കുമാരനാശാൻ തിരുവനന്തപുരത്തു തിരിയെ എത്തിയ സന്ദർഭത്തിൽ പണ്ഡിതമൂർദ്ധന്യനായ (പിന്നീട് മഹാമഹോപാദ്ധ്യായൻ) ഗണപതിശാസ്ത്രികളെ സന്ദർശിക്കുവാൻ പോകയും അദ്ദേഹത്തോട് അനർഗളമായി അതിഗംഭീരമായി, സംസ്കൃതഭാഷയിൽ ഗദ്യത്തിലും പദ്യത്തിലും സംഭാഷണം ചെയ്യുകയും മഹാവിദ്വാനെങ്കിലും സംസ്കൃതത്തിൽ സംസാരിക്കുവാൻ വൈദഗ്ദ്ധ്യം കുറഞ്ഞിരുന്ന ശാസ്ത്രികൾ അതുകണ്ട് ഏററവും ആശ്ചര്യപ്പെടുകയും ചെയ്തു. അതുകഴിഞ്ഞു് ശാസ്ത്രികൾ എന്നെ ഒരിക്കൽ കണ്ട അവസരത്തിൽ "ഇതെന്തത്ഭുതം! ഒരീഴവനാം! അവച്ഛിന്നധാരയായ് സംസ്കൃതം പേശുകിറാൻ! കുമാരനാം! പരിനിഷ്ഠിതമാന ശാസ്ത്രജ്ഞാനവുമിരിക്കിറതു്" എന്നു പറകയും "സരസ്വതീപവിത്രാണാം ജാതിസ്തത്രനവിദ്യതേ" എന്ന എന്റെ പ്രത്യുക്തിക്ക് "അതു ശരിതാൻ" എന്നു സമ്മതിക്കുകയും ചെയ്തു. അക്കാലത്തു് ആശാൻ സംസ്കൃതത്തിൽ അനേകം സ്തവങ്ങളായ പദ്യങ്ങൾ എഴുതിക്കൊണ്ടിരുന്നു എന്നു് ഈ ഘട്ടത്തിൽ നാം പ്രത്യേകം ഓർമ്മിക്കേണ്ടതായുണ്ട്.

ആശാനു വീണ്ടും ശ്രീമദ് ഗുരുസ്വാമികളുടെ അന്തേവാസിത്വം സിദ്ധിച്ചു 1078-ൽ ശ്രീനാരായണധർമ്മപരിപാലനയോഗത്തിന്റെ സ്ഥാപനം സംബന്ധിച്ചുള്ള കാര്യങ്ങളിൽ അദ്ദേഹം ഏർപ്പെട്ടു. ആ യോഗത്തിന്റെ കാര്യദർശിയായി 1083-വരെ കാവ്യാധ്വസഞ്ചാരം മിക്കവാറും നിറുത്തിവെച്ചു സമുദായസേവകനായി യോഗത്തിന്റെ സുരക്ഷിതമായ സംഘടനത്തിനും സുസ്ഥിരമായ അഭ്യുദയത്തിനും വേണ്ടി അഹോരാത്രം പ്രവൃത്തിചെയ്തു. അതുവരയ്ക്കു് അദ്ദേഹത്തിന്റെ പ്രധാനകൃതികൾ സുബ്രഹ്മണ്യശതകം, ശങ്കരശതകം, പ്രബോധചന്ദ്രോദയം നാടകത്തിന്റെ പരിഭാഷ, മേഘസന്ദേശത്തിന്റെ പരിഭാഷ ഇവമാത്രമാകുന്നു. അനന്തരകാലങ്ങളിൽ ആശാന്റെ കൃതികളെപ്പററി കേട്ടിട്ടുള്ള ഒരാക്ഷേപം—ഒരൊററ ആക്ഷേപം—ശബ്ദശുദ്ധിയിലുള്ള അനവധാനതയാണ്. ഈ അപവാദം ആ കാവ്യദോഷത്തിന്റെ വിപുലമായ അർത്ഥത്തിൽ കേവലം അസത്യമാണ്. ആശാൻ തന്റെ കാവ്യങ്ങളെ അലങ്കരിക്കുന്ന ശബ്ദങ്ങൾ—സംസ്കൃതവും ഭാഷയും—ഒന്നുപോലെ സമുചിതങ്ങളും മനോഹരങ്ങളും ഭാവഗർഭങ്ങളുമാകുന്നു. അദ്ദേഹത്തിന്റെ നളിനിമുതലായ ചിലകാവ്യങ്ങൾ അപഗ്രഥിച്ചു നോക്കിയാൽ അവിടവിടെയായി ശയ്യയിൽ–അതായതു പദങ്ങളുടെ പരസ്പരമുള്ള പരമമായ സ്നിഗ്ദ്ധതയിൽ–അല്പം ഒരു വൈകല്യം ഉള്ളതായി ദോഷദൃക്കുകൾക്കു കാണാം. അതിനു ധ്വന്യധ്വനീനനും, ഭാവഗംഭീരനും അർത്ഥകുബേരനുമായ മഹാകവി അശക്തിമൂലമല്ല—ആ തുഛമായ ബാഹ്യാവരണത്തിലുള്ള അവജ്ഞനിമിത്തമാണ്—വിധേയനായിത്തീർന്നതെന്നുള്ളതിനു ഭാഷാമേഘസന്ദേശത്തിൽനിന്നു ഞാൻ താഴെ ഉദ്ധരിക്കുന്ന ശയ്യാമനോഹരങ്ങളായ രണ്ടു പദ്യങ്ങൾ അഹമഹമികയാ സാക്ഷ്യം വഹിക്കുന്നതാണ്.

"കാണപ്പെട്ടുള്ള കൃത്യസ്ഖലനമതിനൊരാണ്ടാൻ കാന്താവിയോഗം
ക്ഷീണശ്രീയാകുമാറധനദനടെക്കട്ടംശിക്ഷയാൽയക്ഷനേകൻ
വാണാൻവൈദേഹിനീരാടിയ മഹിമയെഴുംവാരിയും ഭൂരിവൃക്ഷ
ശ്രേണിച്ഛായാഭിരാമാങ്ഗണനിരയുമെഴുംരാമഗിര്യാശ്രമത്തിൽ."

"പൊട്ടിപ്പൂന്തോണ്ടലെല്ലാം പകുതിവരെവിടന്നുള്ളനീലക്കടമ്പും
മൊട്ടിട്ടപ്പോൾവിടന്നുള്ളിളയകദളിയുംമേഞ്ഞുകച്ഛങ്ങൾതോറും
ചുട്ടിട്ടുള്ളോരുകാട്ടിൽചുഴലെ മണമെഴുംഭൃമകന്നുംവരുന്നാ
കുട്ടിസാരങ്ഗവൃന്ദം തവജലകണമേററുള്ള മാർഗ്ഗംകുറിക്കും."

ശ്രീമാൻ കരുവാഏററത്തു കൃഷ്ണനാശാൻ എന്ന ഈഴവനേതാവു വൈദ്യൻ, സാഹിത്യബന്ധു, പ്രസംഗകർത്താവു് എന്നീ നിലകളിൽ നിങ്ങളിൽ പലക്കും സുപരിചിതനാണ്. 1071-ാമാണ്ടു ഞാൻ ബി. എ. പാസായപ്പോ

ൾ കൃഷ്ണനാശാൻ അദ്ദേഹത്തിൻെറ ഉടമസ്ഥതയിൽ കൊല്ലത്തു നടത്തുവാനുദ്ദേശിച്ചിരുന്ന "വിദ്യാവിലാസിനി" മാസികാപത്രത്തിനു ഞാൻ അധിപരായിരിക്കണമെന്നും 25 ഉറുപ്പികയൊ മറെറാ മാസംതോറും ശമ്പളം തരാമെന്നും എനിക്കു എഴുത്തയക്കയുണ്ടായി. അന്ന് അതൊരു വലിയ ശമ്പളമായിരുന്നു. വേറെ പ്രതിബന്ധങ്ങളില്ലെങ്കിൽ മാസിക നടത്തുവാൻ ഞാൻ കൊല്ലത്തേക്കു പോകുകയും ചെയ്യുമായിരുന്നു. അതിനു സാധിച്ചില്ലെങ്കിലും ഞാൻ തിരുവനന്തപുരത്തിരുന്നുകൊണ്ടു കൃഷ്ണനാശാനു ലേഖനസഹായം ചെയ്തുകൊണ്ടിരുന്നു. ആ മാസികയിലാണ് "വംഗദേശീയൻ" എന്ന പേരിൽ കുമാരനാശാൻ കുറെക്കാലം കഴിഞ്ഞു ഭാഷാമേഘസന്ദേശം പ്രസിദ്ധപ്പെടുത്തിയത്. പിന്നീടു കുമാരു ആശാനെന്നും, കെ. ആശാനെന്നും, കുമാരനാശാനെന്നും ആ പേർ ഓരോലക്കത്തിലായി മാറികണ്ടപ്പോൾ വായനക്കാൎക്ക് ആ കാവ്യത്തിൻെറ പ്രണേതാവ് ആരെന്നറിവാൻ ഇടവരികയും അദ്ദേഹത്തെപ്പററിയുള്ള ബഹുമാനം വൎദ്ധിക്കുകയും ചെയ്തു. ഈയിടക്കാണ് പ്രസിദ്ധപ്പെടുത്തിയതെങ്കിലും ഭാഷാപ്രബോധചന്ദ്രോദയവും ഞാൻ മുമ്പു സൂചിപ്പിച്ചതുപോലെ അക്കാലത്ത് ആശാൻ രചിച്ച ഒരു കൃതിതന്നെ ആയിരുന്നു. കൃഷ്ണമിശ്രകവീശ്വരൻെറ മഹാഗംഭീരമായ ആ നാടകം ഈ നിലക്കു തൎജ്ജിമചെയ്ത ആശാൻെറ വ്യവസായം ആൎക്കും അഭിനന്ദനീയമല്ലാതെ പ്രതിഭാസിക്കുന്നില്ല. അന്നത്തെ പരിതഃസ്ഥിതിക്ക് അനുഗുണമായി അന്നത്തെ യുവകവികൾ ജീവിച്ചു.

> "ഏറ്റത്തെളിഞ്ഞെളുതിലേകണമിന്നെനിക്കു
> ക്രുറ്റൊത്തുകൊണ്ടുകശലങ്ങൾ കുശേശയാക്ഷൻ"

ഇത്യാദി ആലോചനാമൃതങ്ങളല്ലെങ്കിലും ആപാദമധുരങ്ങളായ ഭാഷാപദ്യങ്ങൾ ധാരാളമായി വാരി വൎഷിച്ചുകൊണ്ടിരുന്ന വെണ്മണി മഹൻ നമ്പൂതിരിപ്പാടായിരുന്നു കവിലോകത്തിന് അക്കാലത്തെ മാൎഗ്ഗദൎശി. ആശാൻെറ ഗതിയും കുറേക്കാലത്തേയ്ക്ക് ആ മാൎഗ്ഗത്തിലൂടെ തന്നെ ആയിരുന്നു. 1084–ലൊ മറെറാ ആയിരുന്നു കുമാരനാശാൻെറ 'വീണപൂവ്' എന്ന ഖണ്ഡകൃതി മിതവാദിയിൽ പ്രസിദ്ധപ്പെടുത്തിയതു്. ആശാൻ അതിനുമുമ്പുതന്നെ സ്വപ്രയത്നത്താൽ ഇംഗ്ലീഷുഭാഷ സ്വാധീനമാക്കുകയും ആ ഭാഷയിലെ കവിതല്ലജങ്ങളുമായി പരിപൂൎണ്ണമായ പരിചയം നേടുകയും ചെയ്തിരുന്നു. സ്വാമികളുടെ അന്തേവാസിത്വം, വംഗദേശത്തിലെ വാസം, ആംഗ്ലസാഹിത്യത്തോടുള്ള അഭിനിവേശം, സൎവ്വോപരി സ്വാതന്ത്ര്യത്തിലുള്ള ആസക്തി ഇവയുടെ ഏകോപിച്ചുള്ള പ്രേരകശക്തിയുടെ ഫലമാണു "വീണപൂവ്." അതു് എല്ലാ വിധത്തിലും ഭാഷാസാഹിത്യത്തിൽ ഒരു പ

തിയ പ്രസ്ഥാനത്തിൻെറ അരുണോദയമായിത്തന്നെ സഹൃദയന്മാർ ഗണിച്ചു.

"ഹാ! പുഷ്പമേ! അധികതുങ്ഗപദത്തിലെത്ര
ശോഭിച്ചിരുന്നിതൊരു രാജ്ഞികണക്കയേ നീ"

എന്ന പദ്യത്തിൽ പുഷ്പത്തിന് ഒരു രാജ്ഞിയെ ഉപമാനമാക്കിയതുതന്നെ ആശാൻെറ സ്വതന്ത്ര്യശൈലിക്ക് ഒരുദാഹരണമാണ്. പ്രാചീന കവിസങ്കേതം ഇതനുവദിക്കുന്നില്ല; പുഷ്പത്തിൻെറ പര്യായങ്ങളെല്ലാം 'സ്ത്രീയാംസുമനസഃ' എന്ന പദ്യാർത്ഥത്തിൽ പഠിക്കുന്ന സ്ത്രീലിംഗവും വികല്പേന നിത്യബഹുവചനവുമായ 'സുമനസ്സ്' എന്ന പദമൊഴികെ—നപുംസലിംഗങ്ങളാണല്ലോ. ആശാൻ ആ സങ്കേതശൃംഖലയെ പൊട്ടിച്ചെറികയാണിവിടെ ചെയ്തത്. ഇതിന് അദ്ദേഹത്തിനു സഹായി ആംഗ്ലസാഹിത്യവുമാണ്. ഇത്തരത്തിൽ പൂർവ്വസങ്കേതങ്ങളെ ഉല്ലംഘിച്ചു ബില്ഹണകവി പറയുന്നതു പോലെ

"അത്യുന്നതസ്ഫോടിതകഞ്ചുകാനി-
രത്യാണികാന്താകുചമണ്ഡലാനി"

എന്ന നിലയിൽ പ്രവൃദ്ധമായി രസസ്ഫൂർത്തിയോടുകൂടി വ്യംഗ്യമാർഗ്ഗത്തിൽ സ്വൈരസഞ്ചാരം തുടങ്ങിയ ആശാൻെറ കവിത ആരേയും അപഹൃതചിത്തവൃത്തികളാക്കിത്തീർത്തതിൽ ആശ്ചര്യമില്ല. ആശാൻ സമുദായസംബന്ധമായി പല പണികളും നോക്കേണ്ടിയിരുന്നതുകൊണ്ട് അദ്ദേഹത്തിൻെറ നൂതനപ്രസ്ഥാനത്തിലുള്ള ആദ്യത്തെ സമഗ്രകാവ്യമായ "നളിനി" 1087-ാമാണ്ടു മാത്രമെ പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചുള്ളു. അപ്പോഴേയ്ക്കും അദ്ദേഹം ഉൽകൃഷ്ടനായ പ്രകൃതിനിരീക്ഷകനും ഉത്തമനായ തത്വചിന്തകനുമായി വളൎന്നുകഴിഞ്ഞിരുന്നു. വയസ്സും 41 ആയി. നളിനിയുടെ കെട്ടും മട്ടും ആദ്യന്തം പുതിയ രീതിയിലായിരുന്നു. വിഷയം, പ്രതിപാദനം ഇവയെല്ലാം വിജാതീയമായ—എന്നാൽ വിശേഷാന്തരമായ—ഒരു ലക്ഷ്യത്തെയാണ് അഭിമുഖീകരിച്ചു കാണപ്പെട്ടത്. തന്നിമിത്തം അതു പണ്ഡിതമൂർദ്ധന്യനായ പ്രഫ്സർ എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻെറ സശിരഃകമ്പമായ ശ്ലാഘയ്ക്കു പാത്രീഭവിയ്ക്കുയും അന്നുമുതൽ ആശാൻ—നളിനീദിവാകരന്മാരെ സൃഷ്ടിച്ച ആ അസാധാരണനായ കാവ്യവേധസ്സ്—മഹാകവിയെന്ന സഹൃദയദത്തമായ ബിരുദത്താൽ അലംകൃതനാകുകയും ചെയ്തു. കാവ്യവിമൎശകന്മാർ പ്രായേണ അരോചകികളാണ്.

"അചുംബിതോല്ലേഖപഥപ്രവൃത്താ
നസമ്പ്രദായേന കവീൻക്ഷപന്തി

പഥ്ഥാപ്രവൃത്താൻ പ്രവിതേനമൂർഖാ
പശ്യന്ത്യവജ്ഞാമുകളീകൃതാശ്ചഃ"

എന്ന പദ്യത്തിൽ മഹാകവി നീലകണ്ഠദീക്ഷിതർ ഇവരുടെ ഈ വൈലക്ഷണ്യത്തെ അനൽക്രോശത്തോടു കൂടി സ്മരിക്കുന്നുണ്ട്. പുതിയ ഉല്ലേഖങ്ങൾ കണ്ടുപിടിച്ചു് കവി ആ വഴിയ്ക്കു സഞ്ചരിച്ചാൽ ഇവർ അതു പൂർവ്വസങ്കേതത്തിനു് വിപരീതമാണെന്ന ആക്ഷേപിക്കും. എന്നാൽ പൂർവ്വന്മാരുടെ കാലടിപ്പാടുകളെത്തന്നെ പിൻതുടരാമെന്ന വച്ചാലോ? അങ്ങിനെ ചെയ്യുന്ന കവിയെ ഇതിലെന്തുണ്ടു് എന്ന പറഞ്ഞുകൊണ്ടു അവജ്ഞയാൽ അടക്കപ്പെട്ട കണ്ണുകളോടുകൂടി നോക്കുകയും ചെയ്യും. ഇങ്ങിനെയാണു് ഈ മൂർഖന്മാരുടെ വിമർശനവ്യാപാരം!" എന്നാകുന്നു അദ്ദേഹത്തിൻെറ വിമർശകോപാലംഭം. ഈതരത്തിലുള്ള കൂട്ടരെയും രസിപ്പിക്കണമെന്നുള്ള ഉദ്ദേശ്യമാണു് ആശാനു സാമാന്യമായുണ്ടായിരുന്നതു് എങ്കിലും അചുംബിതോല്ലേഖപഥത്തിങ്കൽ പര്യടനം ചെയ്യുന്നതിനായിരുന്നു അദ്ദേഹത്തിനു് അധികം ഔത്സുക്യം; അതുതന്നെയാണു് സമീചീനവും.

ആശാൻെറ അടുത്ത കാവ്യമായ 'ലീല' 1089-ലൊ മററൊ ആണു പ്രസിദ്ധപ്പെടുത്തിയതു്. ചില വിമർശകന്മാർ 'ലീല'യെ 'നളിനി'യെപ്പോലെ അഭിനന്ദിക്കാറില്ല. അതു് ഈ ഗ്രന്ഥങ്ങൾ രണ്ടും ശരിയായി വായിക്കാത്തതുകൊണ്ടെന്നാണെനിക്കു തോന്നിയിട്ടുള്ളതു്. നളിനി ആശാൻെറ ആദ്യത്തെ കാവ്യമായതുകൊണ്ടു് അതിനു ധാരാളം നിരൂപണങ്ങൾ ഉണ്ടായി; അതുതന്നെ നിരൂപണങ്ങളാൽ ആവൃതമാകുന്നതിനുള്ള ഭാഗ്യം ലീലയ്ക്കു സിദ്ധിച്ചില്ല. ലീല നിഷ്കൃഷ്ടമായി വായിച്ചാൽ അതു നളിനിയേക്കാൾ അശേഷം താഴെയല്ലെന്നും ചില ഘട്ടങ്ങളിൽ മുകളിലാണെന്നും സഹൃദയന്മാൎക്കു കാണ്മാൻ കഴിയുന്നതാണു്. ഞാൻ ധരിച്ചിടത്തോളം ഇതുതന്നെ ആയിരുന്നു ആശാൻേറയും അഭിപ്രായം. പിന്നെ കുറേക്കാലത്തേയ്ക്കു് ആശാൻ ബാലരാമായണം, ബുദ്ധചരിതത്തിൻെറ ആദികാണ്ഡങ്ങൾ ഇവ രചിക്കുന്നതിനായി സമുദായസേവ കഴിഞ്ഞാൽ ലഭിക്കുന്ന വിശ്രമാവസരം വിനിയോഗിച്ചുവന്നു. സമുദായസംബന്ധമായുള്ള പ്രവൃത്തികളിൽ ഏൎപ്പെട്ടപ്പോൾ തൻെറ വിപുലവും സ്വാശ്രയസുഭഗവുമായ സമുദായം ആചാരശൃംഖലകളാൽ ബദ്ധമായി തദ്വാരാ അനുഭവിക്കുന്ന അവശതകൾ അദ്ദേഹത്തിനു പൂർവ്വാധികം ബോദ്ധ്യമായി. അതിൻെറ ലക്ഷ്യങ്ങൾ ലീലയിൽ തന്നെ അവിടവിടെയായി കാണ്മാനുണ്ടു്. സ്വയംവരവും വിധവാവിവാഹവും പ്രതിരോധിക്കപ്പെട്ടിരുന്ന വൈശ്യസമുദായത്തിലെ ഒരംഗമാണല്ലൊ ലീല. 'അഭിജനസങ്കടദേശചര്യം' 'ഗുരുജനഭയപഞ്ജര

സ്ഥ' എന്നുംമററും ചില പ്രയോഗങ്ങൾ ആ കാവ്യത്തിൽ ആഗാമിയായ കവിയുടെ ജാതിചിന്തയുടെ മുന്നോടികളെന്നപോലെ കടന്നുവരുന്നുണ്ട്. മൂന്നാമത്തെ കാവ്യമായ പ്രരോദനം പ്രൊഫസർ രാജരാജവർമ്മകോയിത്തമ്പുരാന്റെ അകാലനിര്യാണത്തെ ആസ്പദമാക്കി രചിച്ചിട്ടുള്ള അതിപ്രൌഢമായ ഒരു വിലാപകാവ്യമാകുന്നു. നാലാമത്തെ കാവ്യമായ ചിന്താവിഷ്ടയായ സീതയിലെ പ്രതിപാദ്യവസ്തു പ്രഖ്യാതമാണെങ്കിലും അതിനും ആശാൻ അനന്യതന്ത്രമായ പ്രതിപാദനാസമ്പ്രദായത്തെയാണ് അംഗീകരിച്ചു കാണുന്നതു്. 1093-ാമാണ്ടിൽ ആശാൻ വിവാഹബന്ധത്തിൽ ഏർപ്പെട്ടു. 1097-ൽ വെയിത്സിലെ രാജകുമാരൻ ഇൻഡ്യയെ സന്ദർശിച്ച അവസരത്തിൽ അദ്ദേഹത്തിന്റെ തൃക്കയ്യിൽ നിന്നും "പട്ടും വളയും" വാങ്ങുവാനുള്ള ഭാഗ്യവും ആശാനുണ്ടായി. ആശാനെ ഈ ദാനത്തിനു പാത്രമാക്കുന്ന വിഷയത്തിൽ എനിക്കും ഒരു എളിയ കൈകാര്യകർത്തൃത്വം ഉണ്ടായിരുന്നു എന്നുള്ള വസ്തുത പരക്കെ അറിവുള്ളതും അതു ഞാൻ ഇന്നും അഭിമാനപൂർവം സ്മരിക്കുന്നതുമാകുന്നു.

അതുകഴിഞ്ഞു് ആശാൻ 1098-ൽ ദുരവസ്ഥയും ചണ്ഡാലഭിക്ഷുകിയും 1099-ൽ ദേഹവിയോഗത്തിന് സ്വല്പം മുമ്പു മാത്രം—കരുണയും എഴുതിത്തീർത്തു. ദുരവസ്ഥ സാഹിത്യലോകത്തിൽ വളരെക്കാലം ഒച്ചപ്പാടുണ്ടാക്കിക്കൊണ്ടിരുന്ന ഒരു കൃതിയും ഇന്നും അതിന്റെ മാറെറാലി മുഴവൻ ശമിച്ചിട്ടില്ലെന്നു വിചാരിക്കേണ്ടിയിരിക്കേണ്ടതുമാകുന്നു. മഹമ്മദീയസമുദായത്തെ—മാപ്പിളലഹളയെ നിമിത്തമാക്കി വച്ചുകൊണ്ട്—അധിക്ഷേപിക്കുകയാണ് അദ്ദേഹം ഈ കാവ്യത്തിൽ ചെയ്തതു് എന്നത്രേ ആദ്യത്തെ ദുഷ്പ്രവാദം. വാസ്തവം നോക്കുകയാണെങ്കിൽ അദ്ദേഹത്തിന് അത്തരത്തിലൊരു ഉദ്ദേശ്യമേ ഉണ്ടായിരുന്നില്ലെന്നുള്ളതു ഞാൻ ചണ്ഡാലഭിക്ഷുകിയ്ക്കെഴുതിയ അവതാരികയിൽ മുക്തകണ്ഠമായി പ്രസ്താവിച്ചിട്ടുണ്ട്. ഒരു സമുദായത്തെ അടച്ച് അധിക്ഷേപിക്കുകയെന്നുള്ള ആ നാരകീയമായ മനോവികാരം ഒരു മഹാകവിയ്ക്കും ഉണ്ടാകുവാൻ ഇടയില്ല; മൈത്രനാകുന്നു മഹാകവി. കേരളത്തിലെ മഹമ്മദീയരിൽ ഭൂരിപക്ഷവും ഹിന്ദുമതത്തിലുള്ള ചില ദുരാചാരങ്ങൾ നിമിത്തം മഹമ്മദീയമതത്തെ ശരണം പ്രാപിക്കേണ്ടിവന്ന ഹിന്ദുക്കൾ തന്നെ ആണെന്നും അത്തരത്തിലുള്ള ആചാരങ്ങളെ പുലർത്തിക്കൊണ്ടു പോകുന്നതു നിമിത്തം ഹൈന്ദവസമുദായത്തിന് എത്രമാത്രം ശൈഥില്യവും സങ്കടവും ഉണ്ടാകുമെന്നും കേരളീയരെ ശക്തിയുക്തമായി ഉൽബോധനം ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിസന്ധി; ആ വസ്തുത അദ്ദേഹംതന്നെ വാച്യമായ രൂപത്തിൽ ആ കാവ്യത്തിൽ ഉപന്യസിച്ചിട്ടുമുണ്ട്. ഒരു ഉത്തമബ്രാഹ്മണയുവതിയെ ഒരു പു

ലയൻ വിവാഹം ചെയ്യത്തക്കവണ്ണം ഇതിവൃത്തം നിർമ്മിച്ച് വർണ്ണസങ്കരത്തെ അനുകൂലിച്ചു തദ്വാരാ ബ്രാഹ്മണസമുദായത്തെ കവി അധിക്ഷേപിച്ചു എന്നാണ് രണ്ടാമത്തെ ദുഷ്പ്രവാദം. ഇതിനും അടിസ്ഥാനമില്ല. ദുരവസ്ഥ ആമൂലാഗ്രം അവധാനപൂർവ്വമായും അമത്സരമായും വായിച്ചാൽ അതിൽ വർണ്ണിച്ചിരിക്കുന്ന പരിതഃസ്ഥിതികൾക്കു വിധേയയായ ഒരു ബ്രാഹ്മണയുവതിയ്ക്കു് അത്തരത്തിലുള്ള ഒരു അനുരാഗം ജനിക്കുന്നതു് അസ്വാഭാവികമല്ലെന്നു സഹൃദയന്മാർക്കു നിരീക്ഷിക്കുവാൻ പ്രയാസമില്ല. ദുരവസ്ഥ എന്നു കവി കാവ്യത്തിനു നൽകിയിരിക്കുന്ന പേർ പോലും ഈ വിഷയത്തിൽ അർത്ഥപുഷ്കലമാണ്. "മദ്വചനങ്ങൾക്കു മാർദ്ദവമില്ലെങ്കിൽ ഉദ്ദേശശുദ്ധിയാൽ മാപ്പുനൽകിൻ" എന്നു വ്യക്തമായി ഗ്രന്ഥാവസാനത്തിൽ യാഥാസ്ഥിതികന്മാരോടു ക്ഷമാപണം ചെയ്തു വിരമിക്കുന്ന ഒരു മഹാകവിയുടെ സദുദ്ദേശ്യത്തെപ്പററി സംശയിക്കുന്നതുപോലും മഹാപാപമാകുന്നു.

"ഉദ്യാനപാലകരേ ഭവാന്മാരുണർന്നുദ്യമിപ്പിൻ പുഷ്പകാലമായി" ഇത്യാദിഭാഗങ്ങളിൽ എത്ര വിനീതമായ— എത്ര വ്യംഗ്യമസൃണമായ സ്വരത്തിലാണ് ആശാൻ മാമൂൽപ്രിയന്മാരെ ഈ വക വിപ്ലവങ്ങളായ വിഷയങ്ങളിൽ ഒന്നു കണ്ണോടിക്കുവാൻ ക്ഷണിക്കുന്നതെന്നുള്ളതു് ഈ സന്ദർഭത്തിൽ പ്രത്യേകം സ്മരണീയമാണ്. വാസ്തവത്തിൽ ഏതു ഭൂതദയാവിഷ്ടനായ കേരളീയകവിക്കും പുലയനും മനുഷ്യനാണെന്നു ബ്രാഹ്മണരിൽ ചിലരെ അറിയിക്കണമെന്ന് ആഗ്രഹമുണ്ടാകുന്നതു സഹജമാണ്. ആ ആഗ്രഹം ആശാനുമുണ്ടായാൽ അതെങ്ങിനെയാണ് അപലപനീയമായിത്തീരുന്നതെന്നു മനസ്സിലാകുന്നില്ല. അതൊരപരാധമാണെങ്കിൽ

"യഥാജാതജനാനാന്തു
ശരീരം സർവ്വദേവതാഃ
തിരോഭൂതതയാ നിത്യം
വർത്തന്തേ മുനിസത്തമാഃ!
അതശ്ചേദ് ഭോഗമോക്ഷാർത്ഥീ
ശരീരം ദേവതാമയം
സ്വകീയം പരകീയഞ്ച
പൂജയേത്തു വിശേഷതഃ"

അതായതു് സംസ്കാരഹീനന്മാരായ സാധുജനങ്ങളുടെ ശരീരത്തിലും എല്ലാ ദേവതകളും അല്ലയോ മഹർഷിശ്രേഷ്ഠന്മാരേ! ഒളിവിൽ വർത്തിക്കുക തന്നെയാണു ചെയ്യുന്നതു്. ഇതുകൊണ്ടു ഭോഗത്തേയും മോക്ഷത്തേയും (അഭ്യുദയത്തേയും നിഃശ്രേയസത്തേയും) ഇച്ഛിക്കുന്ന ഏവനും തന്റേയും അന്യന്റേയും ശരീരത്തെ ദേവതാമയമാണെന്നുള്ള ബോധത്തോടുകൂടി വിശേ

ശിച്ചും പൂജിക്കേണ്ടതാണ് എന്നനുശാസിക്കുന്ന വേദാന്തരത്നമഹോദധിയായ സൂതസംഹിത മുതലായ പ്രാമാണികങ്ങളായ ഹൈന്ദവമതഗ്രന്ഥങ്ങളുടെ നിർമ്മാതാക്കളും ആ വിഷയത്തിൽ അപരാധികളാണ്. ചണ്ഡാലഭിക്ഷുകിയും കരുണയും ബുദ്ധമതഗ്രന്ഥാന്തർഗ്ഗതങ്ങളായ ഇതിവൃത്തങ്ങളെ ഉപജീവിച്ചു രചിച്ചിട്ടുള്ള രണ്ടു കാവ്യങ്ങളാകുന്നു. ജാതി—അഥവാ ജനനമാത്രത്താൽ മനുഷ്യനുണ്ടാകുന്ന മിഥ്യാഭിമാനം എത്ര അർത്ഥശൂന്യമാണെന്ന് ആശാൻ ഭിക്ഷുകിയിൽ—രൂക്ഷവും കർക്കശവുമായ ഭാഷയിൽ—എന്നാൽ സോപപത്തികമായി നിരൂപണം ചെയ്തിട്ടുണ്ട്. കരുണ ആശാന്റെ കാവ്യങ്ങളിൽവച്ച് അത്യുൽകൃഷ്ടമാകുന്നു. അതിലധികം ആസ്വാദ്യമായ ഒരു കാവ്യം ഭാഷയിൽ വേറെയുണ്ടോ എന്നു സംശയം തന്നെ. ഏതു കവിയുടെ കാവ്യങ്ങൾ ഒന്നിനൊന്ന് ഉത്തരോത്തരം സഹൃദയസമ്മോദം നൽകുവാൻ പര്യാപ്തങ്ങളായിത്തീരുന്നുവോ ആ കവിയാകുന്നു ചരിതാർത്ഥൻ. വേഡ്സ്‌വർത്തിന്റെയും മറ്റും പൂർവ്വകാലങ്ങളിലെ ചില കാവ്യങ്ങളെ അപേക്ഷിച്ച് അനന്തരകാലങ്ങളിലെ കൃതികൾ അപരങ്ങളാണെന്ന് ഒരാക്ഷേപം ഇന്നും സർവ്വസമ്മതമാകുന്നു. സതതോത്ഥായിയായ ഒരു മഹാകവിയായിരുന്നു ആശാൻ. അതുകൊണ്ട് "ലഭന്തിപൂർവ്വജാം കീർത്തിം ജാതാജ്ജാതാ ഗുണാധികാഃ" എന്ന രീതിയിൽ അദ്ദേഹത്തിന്റെ കാവ്യങ്ങൾക്കു പ്രകാശിക്കുവാൻ ഇടവന്നു. ലീലയോട് പ്രകൃതി പ്രദർശിപ്പിക്കുന്ന സഹതാപം, സീത പ്രകൃതിയോടു ചെയ്യുന്ന അന്ത്യാമന്ത്രണം, ചാത്തന്റെ ചാളയും അതു കാണുമ്പോൾ കവിയ്ക്കുണ്ടാകുന്ന വികാരങ്ങളും, ആൽത്തറയും കിണറും, വേശ്യയുടെ ആദ്യത്തെ ചമഞ്ഞിരിപ്പും, ഒടുവിൽ അവൾ ചെന്നുവീഴുന്ന ചുടുകാടും ഇത്യാദി വർണ്ണ്യവസ്തുക്കൾ അദ്ദേഹം എത്ര തന്മയത്വത്തോടുകൂടിയും സഹൃദയഹൃദയാഹ്ലാദമാകുംവണ്ണവും വർണ്ണിക്കുന്നു. ഈ വർണ്ണനകൾ ഓരോന്നിലും അദ്ദേഹം പ്രദർശിപ്പിച്ചിരിക്കുന്ന അനന്യസുലഭമായ കവനകലാപാടവം ആരെയും ആശ്ചര്യാനന്ദസാഗരത്തിൽ ആറാടിക്കുന്നതിനു പര്യാപ്തങ്ങളാണ്. (ഇവിടെ ഉള്ളൂർ, ലീല, ചിന്താവിഷ്ടയായ സീത, ദുരവസ്ഥ, കരുണ ഈ കാവ്യങ്ങളിൽനിന്നു ചിലഭാഗങ്ങൾ ചൊല്ലി സദസ്യരെ കേൾപ്പിക്കയുണ്ടായി.) ആശാന്റെ കാവ്യങ്ങളിലെ രസത്തെ പററിയുള്ള ചർച്ച ഇന്നും നടന്നുകൊണ്ടുതന്നെ ഇരിക്കുന്നു. സംഭോഗശൃംഗാരത്തെ വിപ്രലംഭശൃംഗാരത്തിനും വിപ്രലംഭശൃംഗാരത്തെ കരുണത്തിനും കരുണത്തെ ശാന്തത്തിനും അധീനമാക്കിക്കൊണ്ടാകുന്നു അദ്ദേഹത്തിന്റെ കാവ്യങ്ങൾ സാമാന്യേന പുരോഗമനം ചെയ്യുന്നത്. കേവലം പ്രരോചനാർത്ഥമായല്ലാതെ ലൗകികരീത്യാ ഉള്ള സംഭോഗശൃംഗാരത്തെ അദ്ദേഹം സ്പർശിക്കുന്നതേ അല്ല. ശൃംഗാരവീരങ്ങളിൽ ഒന്നായിരിക്കണം അംഗിയായ രസമെന്നുള്ള ആലങ്കാരികന്മാരുടെ ഉത്സർഗ്ഗവിധിക്ക് അദ്ദേഹം വിധേയ

നല്ല. ശൃംഗാരം എന്ന ഒരു രസമേ വാസ്തവത്തിൽ ഉള്ളു എന്ന് ഭോജരാജാവും 'കരുണമൊരു രസംതാൻ' എന്ന് ഭവഭൂതിമഹാകവിയും പ്രസ്താവിച്ചിട്ടുണ്ട്. ഈ പരസ്പരവിരുദ്ധങ്ങളായ പ്രസ്താവനകളിൽ നിന്നുതന്നെ കരുണത്തിനു രസപംക്തിയിൽ ഉള്ള മാന്യസ്ഥാനം എന്തെന്നു നമുക്കു മനസ്സിലാക്കാം. വാസ്തവത്തിൽ 'കരുണ'വും 'ശാന്ത'വുമാകുന്നു യഥാക്രമം രാമായണത്തിലും മഹാഭാരതത്തിലും നമ്മുടെ ആദികവികളായ വാത്മീകി മഹർഷിയും വ്യാസഭഗവാനും അംഗികളായി കല്പിച്ച രസങ്ങൾ എന്നുള്ള തത്വം അഭിനവഗുപ്താചാര്യർ അദ്ദേഹത്തിന്റെ ധ്വന്യാലോകലോചനത്തിൽ വ്യവസ്ഥാപനം ചെയ്തിട്ടുണ്ട്. ആ രണ്ടു രസങ്ങളിലും ശ്രീമന്നാരായണഗുരുസ്വാമികളുടെ മുഖ്യശിഷ്യനായ ഒരു പ്രകൃഷ്ടചിന്തകന് അഭിനിവേശം ജനിക്കുന്നതു് സ്വാഭാവികം തന്നെ. ദുഃഖപരീതമായ മനുഷ്യജീവിതത്തിൽ ഒന്നു നോക്കിയാൽ കരുണത്തിനല്ലാതെ സ്ഥാനമെവിടെ? ആ ദുഃഖത്തിൽ നിന്നു മനുഷ്യൻ നിർവൃതി നേടണമെങ്കിൽ ശാന്തമല്ലാതെ ഗതിയെന്തു്? ഇതാണ് ആശാന്റെ രസോപനിഷദ്രഹസ്യം. രതിസ്ഥായിയായ വിപ്രലംഭവും ശോകസ്ഥായിയായ കരുണവും ശമസ്ഥായിയായ ശാന്തവും ചേർന്നുള്ള ഒരു അഭൗമമായ രസയോഗമാണ് നാം ആശാന്റെ കൃതികളിൽ കാണുന്നതെന്ന് സമഷ്ടിയായി പറയാം. അനുരാഗത്തെ അതിന്റെ പരിശുദ്ധമായ രൂപത്തിൽ ആവിഷ്കരിക്കുന്നതിന് 'ധ്രുവമിഹ മാംസനിബദ്ധമല്ലരാഗം' എന്ന തത്വത്തെ സമഞ്ജസമായി പ്രപഞ്ചനം ചെയ്യുന്നതിന് അദ്ദേഹം അത്യധികം ശ്രദ്ധിച്ചിട്ടുണ്ട്. മഹാകവി ശ്രീഹർഷൻ നൈഷധീയചരിതത്തിൽ ഈ വസ്തുത "ദേവാന്യാ നിഷധരാജരുചസ്ത്യജന്തി, രൂപാദരജ്യതനലേന വിദർഭസുഭ്രൂഃ ജന്മാന്തരാധിഗതകർമ്മവിപാകജന്മൈഃ പ്രോന്മീലതി കചനകസ്യ ചനാനുരാഗഃ" എന്ന പദ്യത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. 'നളന്റെ രൂപം ധരിച്ച ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ, ഈ ദേവന്മാരെ പരിത്യജിച്ച ദമയന്തി നിശ്ചയമായ നളന്റെ രൂപം കണ്ടല്ല അദ്ദേഹത്തിൽ അനുരാഗവതിയായിത്തീർന്നതു്; ജന്മാന്തരങ്ങളിൽ ഉള്ള കർമ്മവിപാകം നിമിത്തമാണ് ഒരാൾക്കു മറെറാരാളിൽ അനുരാഗമുണ്ടാകുന്നതു്' എന്നുള്ള ഈ തത്വം ലോകം ഒരിക്കലും വിസ്മരിക്കരുതു്. ലീലയുടെ അവസാനത്തിൽ ലീലയും മദനനും സിദ്ധരൂപധാരികളായി 'നമ്മദ'യിൽ നിന്നു പൊങ്ങി ലീലയുടെ സഖിയായ മാധവിയെ ആശ്വസിപ്പിക്കുന്നു.

"അരുതംതോഴീ! ഉലകിൽമറയുന്നില്ലമാംസം വെടിഞ്ഞാൽ
തീരുന്നില്ലിപ്രണയജടിലം ദേഹിതൻദേഹബന്ധം
പോരുംഖേദം പ്രിയസഖി! ചിരംവാഴ്കമാഴ്കാതെവീണ്ടും
ചേരുംനാംകേൾ, വിരതഗതിയായില്ലസംസാരചക്രം"

എന്ന പദ്യത്തിന്റെ ഭാവസൗന്ദര്യം പ്രത്യേകിച്ചും മനുഷ്യർക്ക് പര്യാലോചനാവിഷയമാകേണ്ടതാണ്. മൃതനെപ്പറ്റി ജീവിതാശ തീരെ ഇല്ലാതെ വരുമ്പോൾ കരുണവും പുനഃസമാഗമഹേതുവായ പ്രത്യാശയുള്ളപ്പോൾ വിപ്രലംഭശൃംഗാരവും ആണെന്നു അലങ്കാരികന്മാർ വ്യവഹരിക്കാറുണ്ട്. ഇവിടെ ആശാൻ കല്പിക്കുന്ന പുനഃസമാഗമം ആമുഷ്മികമാകുന്നു എന്നുള്ളതാണ് അതിന്റെ അഭൌമതചം; അതു സഹൃദയന് ഒരുതരത്തിൽ നോക്കിയാൽ അത്യന്തം ആസ്വാദ്യമാണെന്നും സമ്മതിക്കാതെ തരമില്ല. ആദ്ധ്യാത്മികമായ ശൃംഗാരമാകുന്നു വാസ്തവത്തിൽ ശാന്തരസം. കരുണയിലെ ചുടുകാടിന്റെ വർണ്ണനത്തെ ഡാൻറിയുടെ ഡിവൈൻകോമെഡി എന്ന സുപ്രസിദ്ധമായ പാശ്ചാത്യമഹാകാവ്യത്തിലെ ചില വർണ്ണനകളുമായി പോലും തുലനം ചെയ്യാവുന്നതാണ്. ആശാന്റെ ഉപമ, അർത്ഥാന്തരന്യാസം, ദൃഷ്ടാന്തം ഇത്യാദ്യലങ്കാരങ്ങൾക്കുള്ള നവ്യതയും സാമഞ്ജസ്യവും ഒന്നു വേറെ തന്നെയാകുന്നു.

"വാചസ്പതിസഹസ്രാണാം സഹസ്രൈരപിയത്നതഃ
നിർബദ്ധാപിക്ഷയം നേതി പ്രകൃതി ജഗതാമിവ"

അതായതു് എത്രയോ സഹസ്രാൻസഹസ്രം മഹാകവികൾ പ്രബന്ധങ്ങൾ നിർമ്മിച്ചു കഴിഞ്ഞിട്ടുണ്ടെങ്കിലും ഇന്നും അനുഗൃഹീതനായ ഒരു കവിക്കു നൂതനമായ വർണ്ണ്യവസ്തുക്കൾ നൂതനമായ രീതിയിൽ വർണ്ണിക്കത്തക്കവണ്ണം എത്രവേണമെങ്കിലും കാണുമെന്നുള്ള ധ്വനികാരന്റെ മതത്തിന് ആശാന്റെ കവിതകൾ അത്ഭുതമായ വിധത്തിൽ സാക്ഷ്യം വഹിക്കുന്നു.

ദിവംഗതനായ നമ്മുടെ മഹാകവി പക്ഷെ മുക്തിപദത്തെ തന്നെ പ്രാപിച്ചിരിക്കാം. സംഗീതസാഹിത്യരഹസ്യവേദികളുടെ മാഹാത്മ്യം അത്രമാത്രമുണ്ട്. സംഗീതജ്ഞന്മാരെപ്പറ്റി യാജ്ഞവല്ക്യസ്മൃതിയിൽ,

"വീണാവാദനതത്വജ്ഞഃ
ശ്രുതിജാതിവിശാരദഃ
താളജ്ഞശ്ചാപ്രയാസേന
മോക്ഷമാർഗ്ഗം നിയച്ഛതി."

എന്നു പ്രസ്താവിച്ചുകാണുന്നതു ശബ്ദബ്രഹ്മത്തിങ്കൽ നിഷ്ണാതന്മാരായവർക്കും സംബന്ധിക്കുന്നതാണെന്ന് ഇതരഗ്രന്ഥങ്ങളിൽനിന്നു വെളിവാകുന്നുണ്ട്. അഥവാ പരോപകാരപരനായ അദ്ദേഹം സമുദായം, സംസ്ഥാനം, സാഹിത്യം ഇവയെ സേവിച്ച് അതിൽ അലംഭാവത്തെ പ്രാപിച്ചതായി വിചാരിക്കുവാനും മാർഗമില്ല. സാഹിത്യവിഷയകമായെന്നപോലെ

സമുദായസംബന്ധമായും രാഷ്ട്രീയമായുമുള്ള അദ്ദേഹത്തിന്റെ സദ്വ്യവസായത്തെപ്പററി എനിക്കു പലപ്പോഴും നേരിട്ടറിയുന്നതിനും നിരതിശയമായി അഭിനന്ദിക്കുന്നതിനും സാധിച്ചിട്ടുണ്ട്. അദ്ദേഹം പ്രജാസഭയിലും നിയമസഭയിലും സമുദായത്തേയും രാജ്യത്തേയും അഭിമുഖീകരിച്ചുചെയ്ത പ്രവൃത്തി ഒട്ടുമിക്കവാറും ഞാൻ ഗവർമേൻറുസെക്രട്ടറിയും നിയമസഭാസെക്രട്ടറിയുമായി ജോലിനോക്കിയിരുന്ന കാലത്താകയാൽ എനിക്ക് ഈ സംഗതിയെപ്പററി ഉത്തരവാദിത്വത്തോടുകൂടി പ്രസ്താവിക്കുവാൻ ധാരാളം അർഹതയുണ്ട്. ഗവൺമെൻറിനും പൊതുജനങ്ങൾക്കും കൊട്ടാരത്തിനും കുടിലിനും സമുദായത്തിനും വ്യക്തിക്കും ഒന്നുപോലെ ഇണങ്ങിയ ഒരു ലോകസേവകനായിരുന്നു എന്റെ സ്നേഹിതൻ. അദ്ദേഹം കരുണയുടെ ഉപസാഹാരത്തിൽ ഉപഗുപ്തനോട്:—

"നമസ്കാരമുപഗുപ്ത! വരികഭവാൻനിർവ്വാണ
നിമഗ്നനാകാതെ വീണ്ടും ലോകസേവക്കായ്
പതിതകാരുണികാരാം ഭവാദൃശസുതന്മാരെ
ക്ഷിതിദേവിക്കിന്നു വേണമധികം പേരെ"

എന്നു ചെയ്തിട്ടുള്ള ആ അവ്യാജസുഭഗമായ അഭ്യർത്ഥന അദ്ദേഹത്തിനും പററുന്നതാണ്. പൂർവ്വജന്മകൃതമായ സംസ്കാരവിശേഷത്താൽ അത്രമാത്രം ശീലഗുണത്തോടും വൃത്തസമ്പന്നതയോടും സരസ്വതീപ്രസാദത്തോടുംകൂടി ജനിച്ച്, ശേഷിച്ച കർമ്മഫലങ്ങൾ ഭുജിച്ച് ഐഹികരംഗത്തിൽനിന്ന് അന്തർദ്ധാനംചെയ്ത നമ്മുടെ ആശാൻ ഇനിയും ലോകാനുജിഘൃക്ഷനിമിത്തം പുനർജ്ജന്മം വരിച്ചു കേരളത്തേയും കൈരളിയേയും സമാശ്വസിപ്പിക്കും; സന്തോഷിപ്പിക്കും സംശയമില്ല. അതുവരെ നമുക്കദ്ദേഹത്തിന്റെ ഈ പ്രതികൃതി ഒരു മഹനീയമായ ഒരു മാർഗ്ഗജ്യോതിസ്സായി പരിലസിക്കുമാറാകട്ടെ. ഏതദ്വാരാ അദ്ദേഹത്തിന്റെ പാവനങ്ങളായ ആദർശങ്ങൾ നമ്മുടെ ഹൃദയങ്ങളിൽ രൂഢമൂലങ്ങളായി നമ്മെ കർത്തവ്യാനുഷ്ഠാനത്തിൽ അധൃഷ്യന്മാരും കർമ്മകുശലതയിൽ അദ്വിതീയന്മാരുമാക്കിത്തീർക്കട്ടെ.



# * രണ്ടല്ലഞങ്ങളെന്നോതിസാദ്ധ്വി.

(പന്തളം:—കേ. പി. രാഘവപ്പണിക്കർ)

മഞ്ജരി

സൂരിപ്രവീരൻ തുളസീദാസൻ ഗംഗാ-
തീരത്തിൽ ചിന്താനിമഗ്നനായി,
ഏകാന്തമാകുമിടത്തിൽ–ശ്മശാനഭ്രൂ-
ഭാഗത്തിൽ–ചുററിനടന്നിടുമ്പോൾ,
കല്യാണവേളയിലെന്നപോൽമോടിയാ-
യുള്ള വേഷത്തോടുമേകനാരി,
തന്നാത്മനാഥൻെറ പ്രേമത്തിൻകാല്ക്കലായ്
തന്നെയിരിപ്പതു കണ്ടുവിജ്ഞൻ.
സൽക്കവിപുംഗവൻവന്നതുകണ്ടവൾ
വെക്കമെഴുന്നേററു കൂപ്പിച്ചൊന്നാൾ:—
"മാന്യമാഹാഗുരോ! മൽക്കാന്തനോടൊത്തു
വിണ്ണിൽഗമിക്കുവാൻസജ്ജയാം ഞാൻ
എന്നതിനായിട്ടനുമതിനല്കിയ-
ങ്ങെന്നെയനുഗ്രഹിച്ചാലുമിപ്പോൾ."
"വത്സേ! യെന്തിത്രതിടുക്കമീയൂഴിയു-
മീശ്വരൻ തൻെറ കൈവേലയല്ലൊ."
ഏവമദ്ധന്യനരുളിയപ്പോളവ-
ളീവിധമുത്തരമുച്ചരിച്ചാൾ:—
"നിർവ്വാണമല്ലഞാൻകാംക്ഷിപ്പതെൻജീവ-
സർവ്വസ്വമാംപ്രിയ നാഥനേത്താൻ."
എന്നതുകേട്ടിട്ടു മന്ദഹാസത്തോടും
ചൊന്നിതുവന്ദ്യനാസാരവേദി:—
"എൻകുഞ്ഞേ! പോക ഗൃഹത്തിൽ, നീ കാണുംനിൻ
കാന്തനേരണ്ടുപക്ഷത്തിനുള്ളിൽ."
തുഷ്ടിയുമാശയുംപൂണ്ടു നതാംഗിതൻ
വീട്ടിലേക്കായ് നടകൊണ്ടാളപ്പോൾ
നിത്യവുമായവൾ തന്നുടെഗേഹത്തി-
ലെത്തിനാനാരാദ്ധ്യനക്കവീന്ദ്രൻ.
ആത്മീയപ്രേമമവളിൽനിറയുമാ-

റമ്മഹാൻധർമ്മോപദേശംചെയ്യാൻ
കഷ്ടിച്ചമ്മാസം കഴിഞ്ഞവാറങ്ങയൽ
വീട്ടുകാരീവിധംവന്നുചൊന്നാർ:—
"അല്ലയോമാനിനിരത്നമേ! നിന്നുടെ
വല്ലഭൻവന്നുവോ?ചൊല്ലിയാലും."
അവ്വണ്ണംചൊന്നതുകേട്ടുവിധവതാ-
"നവ്വെ"ന്നുപുഞ്ചിരിപൂണ്ടുരച്ചാൾ.
പിന്നെയുമൽക്കണ്ഠയോടവർചോദിച്ചാർ
"എങ്ങുനിൻപ്രാണേശൻ?"എന്നിവണ്ണം.
"എൻപ്രാണനായകനെന്നുള്ളിലാണോക്ക
രണ്ടല്ലഞങ്ങളെ"ന്നോതിസാദ്ധ്വി.

* ടാഗ്ഗൂർ

# രണ്ടാം അഫ്ഗാൻ യുദ്ധം.

കഴിഞ്ഞകൊല്ലം ഞങ്ങൾ അഫ്ഗാൻയുദ്ധത്തിൻെറ കാരണങ്ങളെപ്പററി സവിസ്തരം ചേർത്തിരുന്നു. ടി യുദ്ധത്തെപ്പററിയാണ് ഇതുമുതൽ പ്രതിപാദിക്കുന്നത്. ഈ ലേഖനകർത്താവ് ഇൻഡ്യയിലെ യഥാർത്ഥ ചരിത്രകാരനാണെന്നു സുപ്രസിദ്ധമാണല്ലൊ.

(മേജർ. ബി. ഡി. വാസു. ഐ. എം. എസ്സ്.)

ഇൻഡ്യയുടെ 'സയൻറിഫിക്ഫ്രൺടിയർ' എന്നു വിളിക്കപ്പെടുന്ന പ്രദേശം ഇംഗ്ലണ്ടിന് അധീനമാക്കിയ സൈനികവും രാഷ്ട്രീയവുമായ പ്രവർത്തനരംഗത്തിൽ രണ്ടുവേഷങ്ങളാണു സർവ്വപ്രധാനമായി കാണപ്പെടുന്നത്. മേജർ ജനറൽ (പിന്നീട് പ്രഭു) റാബർട്ട്സും മേജർ (പിന്നീട് സർലൂയി) കവഗ്നരിയുമായിരുന്നു. യുദ്ധമുണ്ടാകുന്നതിനുമുമ്പ് ഇവർ ഇൻഡ്യയിലെ ബ്രിട്ടീഷുസർവീസിൽ ഉള്ള രണ്ടു തേജഃപുഞ്ജങ്ങളല്ലായിരുന്നു. അഫ്ഗാൻയുദ്ധം ഉണ്ടാകാതെ കഴിഞ്ഞു എങ്കിൽ ഈ രണ്ടുപേരും, ഒരുപക്ഷെ അല്ല നിശ്ചയമായിത്തന്നെ, സ്തുതിഗീതങ്ങളൊ വിലാപഗാനമോ കൂടാതെതന്നെ ശവകുടീരത്തിൽ ദീർഘസമാധി അനുഭവിക്കുമായിരുന്നു. 'ഇൻഡ്യയിൽ നാല്പത്തൊന്നുവർഷം' എന്ന സ്വഗ്രന്ഥത്തിൽ റാബർട്സ് യുദ്ധത്തെക്കുറിച്ചു വിവരിച്ചിട്ടുണ്ട്. സകലസംഭവങ്ങളുടേയും ശരിയായ ഒരുവിവര

ന്നമൊ, യുദ്ധത്തിനു നിദാനീഭൂതങ്ങളായ വാസ്തവസംഭവങ്ങളൊ അതിൽ ഉണ്ടെന്നൂഹിപ്പാൻ അവകാശമില്ല. അദ്ദേഹം പരമാർത്ഥങ്ങളെ മറയ്ക്കുയും അന്യഥാകരിക്കയും ചെയ്തിട്ടുണ്ട്. ലിട്ടൺപ്രഭു അദ്ദേഹത്തിന്റെ ഗുണകാംക്ഷിയാണ്. അതിനു സ്വ ഗ്രന്ഥത്തിൽ അദ്ദേഹത്തെ ആകാശത്തോളം പൊക്കി പുകഴ്ത്തീട്ടുണ്ട്. മിഥ്യാരോപിതസംഗതികൾ നിറഞ്ഞതെങ്കിലും ആ ഗ്രന്ഥത്തിന് ഇംഗ്ലണ്ടിൽ വലിയ പ്രചാരമുണ്ടായി. റാബർട്സ്പ്രഭു, ഷർആലിയെ കഴിയുന്നവിധത്തിൽ കറുത്ത ചായംകൊണ്ട് ചിത്രണം ചെയ്തിരുന്നതുകൊണ്ട് മരിച്ചുപോയ ഷർആലിയെക്കുറിച്ചും അദ്ദേഹത്തിന്റെ പ്രവൃത്തികളേക്കുറിച്ചും ഇംഗ്ലണ്ടിലുള്ളവർക്കെല്ലാം മിഥ്യാബോധമാണുള്ളത്. റാബർട്സിന്റെ വിവരണം പരമാർത്ഥമെങ്കിൽ ലിട്ടണെപ്പോലെ ഒരു രാജ്യതന്ത്രജ്ഞൻ ഇംഗ്ലണ്ടിൽ ഉണ്ടായിട്ടുതന്നെയില്ല. ഇതു ഓർത്തു ആരും അത്ഭുതപ്പെടുവാനില്ല. ചില്ലറ പദ്യമെഴുത്തുകാരനെന്നുള്ളതിൽ കൂടുതലൊന്നും അദ്ദേഹത്തെക്കുറിച്ച് അറിഞ്ഞിട്ടുള്ളവരാരുമില്ല. ലിട്ടൺപ്രഭു ബോംബെയിൽ വന്നിറങ്ങിയ അവസരത്തെ സൂചിപ്പിച്ച് റാബർട്സ് ഇങ്ങനെ എഴുതിയിരിക്കുന്നു:- 'എന്റെ ഭാവികാര്യങ്ങളെക്കുറിച്ചു അദ്ദേഹവുമായി പരിചയപ്പെട്ടപ്പോൾ, എന്തെല്ലാമാണ് പറയാനുണ്ടാകുന്നതെന്നു ഞാൻ വിചാരിച്ചതന്നെയില്ല.'

കവഗ്നരി അയർലണ്ടുകാരനായിരുന്നു. റാബർട്സും ആനാട്ടുകാരൻതന്നെ. ഈ രണ്ടു ഐയറീഷുകാരാണു ലിട്ടന്റെ വിശ്വസ്തരായ ഉപദേഷ്ടാക്കൾ. അധികാരപദത്തിൽ ഇരിക്കുന്ന അയറീഷുകാരൻ സ്വാതന്ത്ര്യപ്രണയികളായ അഫ്ഗാൻകാരോടു അനുഭാവത്തോടെ പെരുമാറുമെന്നു ഊഹിപ്പാൻ അവകാശമില്ല. പല നൂററാണ്ടുകളായി അയറീഷുകാർ ഇംഗ്ലണ്ടിന്റെ അടിമകളാണ്. അങ്ങിനെയുള്ളവർ അധികാരപദത്തിലെത്തുമ്പോൾ മററുള്ളവരുടെ സ്വാതന്ത്ര്യലംഘനം ചെയ്വാൻ സംശയിക്കപോലും ചെയ്കയില്ല. റാബർട്സും, കവഗ്നറിയും അഫ്ഗാൻസ്വാതന്ത്ര്യവിച്ഛേദനത്തിനുള്ള രണ്ടു ദ്വിജിഹ്വന്മാരായിരുന്നു. ലിട്ടൺ ഇവരുടെ കാകോളസേചനംകൊണ്ടു മൂർച്ഛിതനുമത്രെ.

ഷർആലിയോടു യുദ്ധപ്രഖ്യാപനം ചെയ്തപ്പോൾ അഫ്ഗാനിസ്താനെ ആക്രമിക്കുവാൻ മൂന്നു സൈന്യവിഭാഗങ്ങളെ അയച്ചു. സർ സാമുവൽ ബ്രൌണിന്റെ കീഴിൽ ഒരു സേനയെ പേഷ്വാറിൽനിന്നും ജലാലബാദ് പിടിപ്പാനും ഡൊണാൾഡ്സ്ററുവട്ടിന്റെകീഴിൽ ക്വററയിൽനിന്നു കാൻഡഹാർ പിടിപ്പാനും അയച്ചു. കാബൂളിനു വിധിക്കപ്പെട്ടിരുന്ന കുറാം സൈന്യം മേജർ ജനറൽ റാബർട്സിന്റെ കീഴിലായിരുന്നു. പക്ഷെ ഈ സൈന്യം കാബൂളിൽ എത്തിയതേയില്ല. അമീർ ഷർ ആലി യു

ദ്ധസന്നദ്ധനായിരുന്നില്ല. ബ്രിട്ടീഷുകാർ യുദ്ധകാഹളം തന്റെ രാജ്യത്തു മുഴക്കിയതോടുകൂടി ഷേർ ആലി പരിഭ്രാന്തനായി. പ്രിയപുത്രന്റെ ആകസ്മികമരണംകൊണ്ടുള്ള ദീനതയും ബ്രിട്ടീഷുകാരുടെ ഉപദ്രവംകൊണ്ടുള്ള അസ്വാസ്ഥതയും അനുഭവിക്കേണ്ടിവന്ന അദ്ദേഹത്തിന്റെ കഥ പരിതാപകരംതന്നെ. ആത്മവിശ്വാസവും പ്രത്യുല്പന്നബുദ്ധിയും ഷേർ ആലിയെ അനുഗ്രഹിച്ചിരുന്നു. ഈ പരീക്ഷണഘട്ടത്തിലും അവ അദ്ദേഹത്തെ ഉപേക്ഷിച്ചില്ല. ധൈര്യത്തിന്റെ ഒരുഭാഗം വിവേകമാകകൊണ്ടു പലായനം തന്റെ രക്ഷാമാർഗമെന്നു അദ്ദേഹം കണ്ടു. അതുകൊണ്ടു രാജധാനിയെ ഉപേക്ഷിച്ചു. പക്ഷെ അതിനുമുമ്പ് അദ്ദേഹത്തിന്റെ പുത്രനായ യാക്കൂബ്ഖാനെ തടവിൽനിന്നു മോചിപ്പിച്ചു് (അച്ഛനോടു അനുസരണമില്ലാതിരുന്നതുകൊണ്ടു സ്വാതന്ത്ര്യം ഭംഗം ചെയ്തിരുന്നു) കാബൂളിലെ നവാബായി വാഴിച്ചു. അതേ സമയത്തു ബ്രിട്ടീഷുഗവൺമെന്റിന്റെ ഉദ്യോഗസ്ഥന്മാൎക്കു ഒരു എഴുത്തുകൂടി എഴുതി. അതു പൂൎണ്ണമായി ഇവിടെ പ്രസ്താവിക്കേണ്ടതാണു്. ചരിത്രമാഹാത്മ്യം അതിൽ അത്ര തെളിഞ്ഞു കാണുന്നു:—

അനവധി കാലങ്ങളായി പരസ്പരബന്ധത്തെ സംരക്ഷിച്ചുപോരുന്ന രണ്ടു അയൽരാജ്യങ്ങൾ യാതൊരു കാരണവും കൂടാതെ മൈത്രിയുടെയൊ ഐക്യതയുടെയൊ ശൈഥില്യം ഇത്രവേഗം വരുത്തുമെന്നൊ, നിങ്ങളും ഞാനുമായി ഉണ്ടായിരുന്ന ബന്ധം ഈ പരിണാമത്തെ ഇത്രവേഗം പ്രാപിക്കുമെന്നൊ ദൈവസന്നിധിയിൽ വിനീതനായ ഇവൻ ഊഹിക്കയൊ, പ്രതീക്ഷിക്കയൊ ചെയ്തിരുന്നില്ലെന്നു ബ്രിട്ടീഷുഗവൺമെന്റിന്റെ ഉദ്യോഗസ്ഥസംഘം അറിഞ്ഞിരിക്കട്ടെ.

വഴക്കും ശത്രുതയും നിങ്ങൾ തുടങ്ങിയതുകൊണ്ടും നിങ്ങളുടെ സൈന്യം അഫ്ഗാനിസ്ഥാനിൽ പ്രവേശിച്ചതുകൊണ്ടും സ്വസൈന്യങ്ങളേയും സ്വന്തഅരമനയിലെ സൎവ്വസ്വത്തേയും ഉപേക്ഷിച്ചു്, സൈന്യത്തിന്റേയും, പ്രഭുക്കന്മാരുടേയും, നാടുവാഴികളുടേയും ഐകകണ്ഠ്യേനയുള്ള സമ്മതത്തോടുകൂടി റഷ്യയിലെ സാറിന്റെ തലസ്ഥാനമായ സെന്റ്പീറ്റേഴ്സ് ബാൎഗ്ഗിലേക്കു ഏതാനും അനുചരന്മാരോടുകൂടി മാത്രം ദൈവസന്നിധിയിൽ വിനീതനായ ഇവൻ ഇതാ പുറപ്പെട്ടിരിക്കുന്നു. അവിടെ എത്തിച്ചേൎന്നാൽ കാൺഗ്രസ് സമക്ഷം സകല യൂറോപ്യൻശക്തികളേയും നാം തമ്മിലുള്ള സകല ബന്ധങ്ങളുടേയും വിവരം അറിവിക്കണമെന്നു അപേക്ഷിക്കും.

നിങ്ങൾ എന്നോടു അഫ്ഗാനിസ്ഥാനെ സംബന്ധിക്കുന്ന വല്ല കാൎയ്യങ്ങളിലും വഴക്കുണ്ടെങ്കിൽ അതു സെന്റ്പീറ്റേഴ്സ്ബർഗിൽ അറി

വിച്ച്, നാം തമ്മിലുള്ള സംഗതികൾ യൂറോപ്യൻ ശക്തികളെ വിശദമാംവണ്ണം പറഞ്ഞുതെളിയിക്കുക. ന്യായമുള്ള വശം ഒരിക്കലും തിരസ്കരിക്കപ്പെടുകയില്ല. നിങ്ങളുടെ ഉദ്ദേശം മറിച്ചായിരിക്കയും അഫ്ഗാൻ ജനങ്ങളോടു ശത്രുതയും പ്രതീകാരവും നിങ്ങൾ വരിക്കയും ചെയ്യുന്നു എങ്കിൽ ദൈവം ഒരുവനെ അവർക്കു രക്ഷയും നിലയും ശരണമായിട്ടുള്ളു. ഇവിടെ മുകളിൽ പ്രസ്താവിച്ച കർമ്മപദ്ധതിയെ അനുഗമിപ്പാൻ ദൈവസന്നിധിയിൽ വിനീതനായ ഇവൻ ആലോചിക്കയും നിശ്ചയിക്കയും ചെയ്തുകഴിഞ്ഞു.

ഈ സ്ഥിതിവിശേഷത്തിൽ അദ്ദേഹം സ്വീകരിച്ച മാർഗ്ഗമുത്തമമെന്നുതന്നെ വിശ്വസിക്കാം. ഒരു രാജ്യതന്ത്രജ്ഞന്റെ ദീർഘദർശനവും, ഒരു സ്വദേശാഭിമാനിയുടെ നിഷ്കന്മഷബുദ്ധിയും അമീറിന്റെ ഈ പ്രവൃത്തിയിൽ കാണുന്നുണ്ട്. ഇതു ചുരുങ്ങിയതു കുറച്ചുകാലത്തേക്കെങ്കിലും അഫ്ഗാനിസ്ഥാനെ ബ്രിട്ടീഷുകാരുടെ വാളിന്റേയും തോക്കിന്റേയും നിഷ്ഠുരതയിൽനിന്നും രക്ഷിച്ചു. അഫ്ഗാനിസ്ഥാന്റെ ശുഭഭാവിക്ക് ബ്രിട്ടീഷുകാരുടെ കരാവലംബനം സ്വപ്രവൃത്തിമൂലം സിദ്ധിച്ചേക്കാമെന്നും ഷർ ആലി വിചാരിച്ചു. തനിക്കു അഫ്ഗാൻ ജനങ്ങളോടു യാതൊരു വിരോധമില്ലെന്നും, അവരുടെ സ്വാതന്ത്ര്യത്തെ ആദരിക്കുന്നതിൽ കൗതുകമുണ്ടെന്നും, തന്റെ ഉദ്ദേശം ഷർ ആലിയെ ശിക്ഷിക്കണമെന്നുമാത്രമാണെന്നും ലിട്ടൺ പ്രഭു യുദ്ധപ്രാരംഭത്തിൽ പ്രഖ്യാപനം ചെയ്തിരുന്നു. ശിക്ഷ്യനായ പുരുഷൻ അവരുടെ പിടിയിൽനിന്നു വിടുകയും അവരുടെ ശക്തി എത്താത്ത ദിക്കിനെ പ്രാപിക്കയും ചെയ്തസ്ഥിതിക്ക് ബ്രിട്ടീഷുകാർ, അവരുടെ വാക്കിനെ പാലിക്കാൻ, അഫ്ഗാൻജനങ്ങളെ ഉപദ്രവിക്കാതേയും, അവരുടെ ചിരന്തനാവകാശങ്ങളെ അനുഭവിക്കാൻ സംഗതി ആക്കുകയും ചെയ്യുമൊ?

യാക്കൂബ് ഖാനെ കാബൂൾസിംഹാസനത്തിൽ വാഴിച്ചതും ബ്രിട്ടീഷുഗവൺമെന്റിന്റെ കോപശാന്തിയെ ഉദ്ദേശിച്ചുതന്നെ ആയിരുന്നു. പൗനഃപുന്യമായി ബ്രിട്ടീഷുഗവൺമെന്റ് യാക്കൂബിനെ സ്വതന്ത്രനാക്കുവാൻ ഷർ ആലിയെ നിർബന്ധിച്ചിട്ടുണ്ടായിരുന്നു. പക്ഷെ അമീർ അവരുടെ അപേക്ഷയെ സദാ നിരസിക്കതന്നെ ചെയ്തു. കാബൂളിലെ അഭ്യന്തരകാര്യങ്ങളിൽ ബ്രിട്ടീഷുകാർ ഒരിക്കലും പ്രവേശിക്കരുതെന്നു അമീർ മറുപടിപറഞ്ഞു. ബ്രിട്ടീഷുഗവൺമെന്റിന്റെ പേരിൽ തനിക്കുള്ള പരാതികളിൽ ഒന്നു അവർ കൂടക്കൂടെ ചെയ്ത ഈ അപേക്ഷതന്നെയാണ്. അതുകൊണ്ട് യാക്കൂബ്ഖാൻ ഇൻഡ്യാഭരണമേധാവികളുടെ സുസമ്മതവിഗ്രഹമെന്നു അമീർ വിചാരിച്ചു.

കാബൂളിൽനിന്നും പലായനം ചെയ്യാൻ ഷർ ആലിയെ പ്രേരിപ്പിച്ച ആന്തരചിന്ത ഇതൊന്നത്രെ. യൂറോപ്യൻശക്തികളുടെ മുമ്പിൽ തന്റെ സങ്കടനിവേദനം ചെയ്യുകയെന്നതു വെറും ഒരു സംസാരം മാത്രമായിരുന്നു. യൂറോപ്പിലുള്ള എല്ലാക്കൂട്ടരും സ്വാർത്ഥപരന്മാരെന്നും ക്രിസ്ത്യനല്ലാത്ത ഒരു ഏഷ്യാക്കാരനെ സഹായിപ്പാൻ അവരുടെ കനിഷ്ഠികപോലും ചലിക്കയില്ലെന്നും അമീർ പൂർണ്ണമായി അറിഞ്ഞിരുന്നു. ടർക്കിയോടു ഇവർ അനുഷ്ഠിച്ച കർമ്മം പ്രത്യക്ഷത്തിൽ മിഴിച്ചുനിൽക്കുന്നു. ഇസ്ലാമികളുടെ സംരക്ഷകനെ അവർ വളഞ്ഞു ഞെരുക്കുന്നുണ്ടെന്നും ടർക്കിസുൽത്താന് തന്റെ ജീവിതം ഒരു ഭാരമെന്നു തോന്നുവാൻ വേണ്ട കല്ലെറിവാൻ ഇവർ മടിച്ചിട്ടില്ലെന്നും ഇദ്ദേഹം കണ്ടിട്ടുണ്ട്. യൂറോപ്യൻ ശക്തികളിൽനിന്നും സഹായം ഉണ്ടാകുമെന്നു ഷർ ആലി ഹൃദയപൂർവം വിശ്വസിച്ചിരുന്നു എന്നതു അസംബന്ധമാണ്. എങ്കിലും അഫ്ഗാനിസ്ഥാനിലെ പരമാർത്ഥസംഗതികൾ ലോകത്തിൽ പരത്തുകയും സഹൃദയന്മാർ എങ്കിലും സ്വപക്ഷത്തോടു ചേരുകയും ചെയ്യേണ്ടതില്ലെ എന്നു സംശയിച്ചിരുന്നിരിക്കാം.

പക്ഷെ കാബൂൾ വിട്ടു ഏറെക്കഴിയുംമുമ്പെ അമീർ ചരമഗതിയെ പ്രാപിച്ചു. അദ്ദേഹം ആത്മഹത്യ ചെയ്തുവെന്നു പലരും സംശയിക്കുന്നുണ്ട്. കാബൂളിൽ താമസിച്ചിരുന്നുഎങ്കിൽ തനിക്കുണ്ടാകുമായിരുന്ന മാനഹാനിയിൽ നിന്നു അദ്ദേഹം രക്ഷപ്പെട്ടു. നിശ്ചയം.

ഷർ ആലിയുടെ പ്രയാണവും, തന്മൂലം ദുരാലോചനക്കാരുടെ വിജയവും ലിട്ടൺപ്രഭുവിന്റെ ഹൃദയത്തെ സന്തോഷംകൊണ്ടു നിറച്ചു. ഇൻഡ്യൻസ്റ്റേറ്റുസെക്രട്ടറിക്കു ഇങ്ങിനെ എഴുതിയിരുന്നു:— ശത്രുത്വവിളംബരം പ്രഖ്യാപനംചെയ്തു രണ്ടുദിവസത്തിനകം ആലിമസ്ജിദിൽ സർനവിലിചേമ്പർലിനു നേരിട്ട മാനഹാനിയെ അതേസ്ഥാനത്തുവച്ചുതന്നെ പ്രതികരിച്ചിരിക്കുന്നു. അതിനുശേഷം രണ്ടാഴ്ചക്കകമായി കൈബർ, കുറാം എന്നീ രണ്ടുവഴികളും നമുക്കു സ്വാധീനമായി. നമ്മുടെ പ്രവൃത്തിരംഗത്തിൽനിന്നു അഫ്ഗാൻ സൈന്യം ഒന്നൊഴിയാതെ പിൻമാറി. ഏറെത്താമസിയാതെതന്നെ ജലാലബാദും കാൻഡഹാറും യാതൊരു എതിരും കൂടാതെ നമുക്കു സിദ്ധിച്ചു. ജാനുവരി അവസാനത്തിനുമുമ്പു് (യുദ്ധം തുടങ്ങി മൂന്നുമാസത്തിനകം) ദക്ഷിണഅഫ്ഗാന്റെ അധികഭാഗവും, ഹെൽമൺഡുമുതൽ കിലാററിഗിൽഡായിവരെ ബ്രിട്ടീഷുഗവൺമെന്റിനു അധീനമായി. സൈനികകർമ്മത്തെ ഉചിത അടിസ്ഥാനത്തിൽ സ്ഥാപിച്ചതിന്റെ സൽഫലമത്രെ ഇത്ര ക്ഷണസാദ്ധ്യമായ വിജയം സംപ്രാപ്തമായതു്. അമീറിന്റെ സ്ഥിരസൈന്യം പുനഃസംഘടിപ്പിക്കാൻ സാധിക്കാത്തവണ്ണം ശിഥിലവും, പരാജിതവും ആയി. എന്നിട്ടും സർദാർമാർ അ

തിന്റെ രക്ഷക്ക് ഒരുങ്ങീട്ടില്ല. യാതൊരു പ്രതിബന്ധവുംകൂടാതെ ഞങ്ങളുടെ ക്ഷണനം സ്വീകരിച്ച് ഞങ്ങൾക്ക ആ നഗരം സ്വാഗതം പറഞ്ഞു. അവിടത്തെ അധികാരികൾ ഞങ്ങളുടെ ആവശ്യത്തെ നിറവേററി, നമ്മുടെ സൈന്യസാന്നിധ്യത്തിൽനിന്ന അവിടെയുള്ള ജനങ്ങൾക്ക സിദ്ധിക്കാവുന്ന ധനസഹായത്തിൽ അവർ വൈമുഖ്യം പ്രദശിപ്പിച്ചിട്ടില്ല.

സർ സാമുവൽ ബ്രൗണിയുടെ സൈന്യത്തോടുകൂടി മേജർ കവഗ്നറി പൊളിററിക്കലാഫീസറായി. 1878-ഡിസമ്പർ 19-ാംനു- കാബൂളിൽനിന്നും അമീർ ഓടിപ്പോയവിവരത്തിന വൈസറായിക്ക കവനാരിവഴി അറിവുകൊടുത്തു.

# മണിപ്രവാളകവിത.

ഡി. പത്മനാഭനുണ്ണി. എം. എ.

"ഭാഷാസംസ്കൃതയോഗോ മണിപ്രവാളഃ" എന്നാണു ലീലാതിലകത്തിൽ മണിപ്രവാളത്തിനു നൽകിയിട്ടുള്ള നിവ്വചനം. ഇതിൽ 'ഭാഷ' എന്നുള്ളതിന് കേരളഭാഷയെന്നും, 'സംസ്കൃത'മെന്നുള്ളതിന് സംസ്കൃതവിഭക്ത്യന്തങ്ങളോടുകൂടിയ ലളിതങ്ങളായ സംസ്കൃത ഭാഷാപദങ്ങളെന്നും, 'മണി'ക്ക മാണിക്യമെന്നും, 'പ്രവാള'ത്തിനു പവിഴമെന്നും, 'യോഗ'ത്തിന് അന്യോന്യം തിരിച്ചറിവാൻ പാടില്ലാത്ത വിധത്തിലുള്ള ചേപ്പെന്നും അത്ഥം പറഞ്ഞിരിക്കുന്നു. ഇതിൽനിന്നും മാണിക്യവും, പവിഴവും തമ്മിൽ കൂട്ടിച്ചേത്താൽ രണ്ടും ചുവന്നനിറത്തിലുള്ള രത്നങ്ങളാകകൊണ്ടു തമ്മിൽ തിരിച്ചറിവാൻ സാധിക്കാത്തതുപോലെ ശുദ്ധമലയാള പദങ്ങളും, സംസ്കൃത വിഭക്ത്യന്തങ്ങളോടുകൂടിയ ലളിത സംസ്കൃതപദങ്ങളും കൂട്ടിച്ചേത്തു നിമ്മിച്ചിട്ടുള്ള കാവ്യം എന്നാണ് സാധ്യവസായം കൊണ്ടു മണിപ്രവാളം എന്ന വാക്കിന് അത്ഥം സിദ്ധിക്കുന്നതു്. ലീലാതിലകത്തിലെ സൂത്രവും, വൃത്തിയും പുറത്താകുന്നതിനു മുമ്പ് 'മണിപ്രവാളം' എന്ന വാക്കിന്റെ അത്ഥം തെററിദ്ധരിച്ചു വ്യാഖ്യാനിച്ചു വന്നിരുന്നു. ഇതിൽ ഒന്നാണ് 'കേരളകൗമുദി' എന്ന വ്യാകരണത്തിന്റെ പീഠികയിൽ കാണുന്നതു്.

'മലയാഴികളിടയായൊരു മലയാളമിതുദകം
മലർകൊണ്ടിഹ കുടികൊണ്ടൊരു ധരണീസുരരുളായ്
മണിസംസ്കൃതമണിയും തളിർ തമിഴും പരിമിളിതം
മലയാളമിതൊരു വാണിയുമുളവായതി സരസം.'

എന്നാണു കോവുണ്ണി നെടുങ്ങാടിയുടെ അഭിപ്രായം. 'മലയാളം' എന്ന വാക്കിനു് അദ്ദേഹം കൊടുത്തിട്ടുള്ള അർത്ഥം ശരിയാണോ എന്നു സംശയമാണു്. എന്നാൽ 'മണിപ്രവാളം' എന്നതിന്റെ വ്യാഖ്യാനം തെററുതന്നെയാകുന്നു. മണി എന്നുള്ളതിനു രത്നമെന്നും, പ്രവാളം എന്നതിനു് തളിരെന്നുമാണു് അദ്ദേഹം അർത്ഥമാക്കുന്നതു്. രത്നവും തളിരും ചേർത്തു കെട്ടിയ ഒരു മാല യോജിപ്പും, ഭംഗിയുമുള്ളതായിവരാൻ പ്രയാസമാണു്. മൂല്യത്തിലും, പഴക്കത്തിലും അവയ്ക്കുള്ള വൈജാത്യം വളരെ വലുതാകുന്നു. ഈ ദോഷം വരാതിരിക്കാൻവേണ്ടിയാണു്,

'സംസ്കൃതമായിന ചെങ്ങഴിനീരും
നററമിഴായിന പിച്ചകമലരും
ഏകകലന്നു കരമ്പകമാലാം
വൃത്തമനോജ്ഞാം ഗ്രഥയിഷ്യേതഃ'

എന്നു മറെറാരു വിദ്വാൻ പറഞ്ഞിട്ടുള്ളതു്. ഏതായാലും ലീലാതിലകം കണ്ടുപിടിച്ചതുമുതൽ മണിപ്രവാളം എന്ന പദത്തിനു് ഒരുത്തമവ്യാഖ്യാനവും, ആ കവിതാരീതിക്കു് ഒരു ഉൽകൃഷ്ടശാസ്ത്രഗ്രന്ഥവും സുലഭമായിത്തീർന്നു.

മലയാളവും ലളിതസംസ്കൃതപദങ്ങളും ചേർന്നു് ഒന്നിനൊന്നു തിരിച്ചറിയാൻ പാടില്ലാത്തവിധത്തിൽ പ്രയോഗിക്കുന്നതായാൽ ആ ശ്ലോകത്തിനു് എത്രമാത്രം ഭംഗിയുണ്ടാകുമെന്നു താഴെ കാണുന്ന ശ്ലോകത്തിൽനിന്നും മനസ്സിലാക്കാം.

'അമൃതകരകരോടി സ്വർധുനീബദ്ധചൂഡം
തിരളൊളി തിരുനീറാമംഗരാഗാഭിരാമം
കരകലിതകപാലം മംഗലം പിംഗലാക്ഷം
മലമകൾമുലപൂണും ദൈവതം വെൽവുതാക.'

ഈ ശ്ലോകത്തിലെ 'കരോടീ' 'വെൽവുതാക' മുതലായ പല പദങ്ങൾ സാഹചര്യം നിമിത്തം ഒരു നോട്ടത്തിനു് ഏതു ഭാഷയിലുള്ളതാണെന്നു തെററിദ്ധരിക്കുവാനിടയാകത്തക്ക വിധത്തിലുള്ള യോഗം എത്ര മനോഹരമായിരിക്കുന്നുവെന്നു നോക്കുക. സംസ്കൃത പദങ്ങൾ അധികമാക്കുകയൊ,

ഉള്ളതെല്ലാം കൂടി ഒരു ദിക്കിൽചെന്നു ചേരുകയൊ, ഇടവിട്ടു ചേർത്തതായാലും കഠിനമായിരിക്കുകയൊ, ചെയ്താൽ ഈ ഭംഗി നിശ്ശേഷം നശിച്ചു പോകുന്നു. ഇവയിൽ ഒന്നാമത്തതിന്,

'യഥാവദദ്ധ്യൈഷ തഥാസിമേതയാ
പിതാവിനെന്തുല്ലലയാ പ്രയോജനം?
അഥാവദാതംസ്വമവൈഷിയുജ്യതെ
കൃതാവമത്യാ അപിവാസമത്രതേ'

എന്ന ശാകുന്തളശ്ലോകം ഉദാഹരണമാകുന്നു. ഇതിൽ "പിതാവിനെന്തു്" എന്ന ഒരു ഒററ വാക്യമൊഴിച്ചു മററുള്ളവ കേവലം സംസ്കൃതമാകകൊണ്ടു് ഈ ശ്ലോകം മണിപ്രവാളമാണെന്നു പറയാൻതന്നെ നിവൃത്തിയില്ല. അതുപോലെ നളചരിതത്തിലെ

കാന്തൻ കനിഞ്ഞുപറയുന്നൊരു ചാടുവാക്യം
പൂന്തേന്തൊഴുംമൊഴിനിശമ്യവിദർഭകന്യാ
ധ്വാന്തംത്രപാമയമപാസ്യനിശേന്ദുനേവ
സ്വാന്തർമ്മുദാപുരവരെസഹതേനരേമേ!'

എന്ന ശ്ലോകത്തിൻെറ ഉത്തരാർദ്ധം മുഴുവൻ സംസ്കൃതമാകകൊണ്ടു് ഇതു് രണ്ടാമതു പറഞ്ഞ തരത്തിലുള്ളതാകുന്നു. ഒടുവിൽ പറഞ്ഞതിന്

'മുധാഭവിക്കാത്ത ദൃഷ്ടന്തവീര്യം
ദധാനയെനോക്കുഭ്രമിക്കുഭൂത്യൈഃ
ബുധാഗ്ര! ഭോ! കണ്വ! ഗർഭസ്ഥിതോഷ-
ർബ്ബുധാംശമീമെന്നപോലാത്മപുത്രീം.'

എന്ന ശ്ലോകത്തെ ഉദാഹരിക്കാം. ഇതിൽ മുധാം ഉഷർബ്ബുധഃ മുതലായ പദങ്ങൾ ഇടവിട്ടു പ്രയോഗിച്ചിട്ടുള്ളവയാണെങ്കിലും കഠിനങ്ങളാകുന്നു.

മണിപ്രവാളത്തിന് ഒൻപതും, മണിപ്രവാളഭാഷക്കു മൂന്നും വകഭേദങ്ങൾ ലീലാതിലകത്തിൽ കാണുന്നുണ്ടു്. ഇവയിൽ "സന്ദർഭേ സംസ്കൃതീകൃതായ" എന്ന സൂത്രത്താൽ മലയാളപദങ്ങളോടു സംസ്കൃതവിഭക്തി പ്രത്യയം ചേർത്തുണ്ടാക്കുന്ന രൂപങ്ങൾക്കു് ലീലാതിലകത്തിൽ ശാസ്ത്രാനുമതി നൽകീട്ടുണ്ടു്. "പാലവും പിന്നിടേഥാഃ" എന്നും മററും കാവ്യങ്ങളിൽ പ്രയോഗങ്ങളുണ്ടെങ്കിലും കാലാന്തരത്തിൽ അവ നിഷിദ്ധങ്ങളായിത്തീൎന്നു.

'താൾപൂട്ടയന്തിതകരാഃ കറികൊയ്തുശേഷാഃ
മണ്ടന്തിപാന്ഥനിവഹാഃപടിബന്ധപേട്യാ

'കാകാഃകരഞ്ഞുമരമേറിയിറങ്ങയന്തി
മിന്നാംമിനുങ്ങനിവഹാശ്ചമിനങ്ങയന്തി.'

എന്നും മററുമുള്ള ശ്ലോകങ്ങൾ മേൽപ്രകാരമുള്ള പ്രയോഗങ്ങളെ അധിക്ഷേപിച്ച് ഉണ്ടാക്കിയവയായിരിക്കാനേ തരമുള്ളൂ. നേരേമറിച്ച്, സംസ്കൃതപദങ്ങളോട് മലയാളവിഭക്തി പ്രത്യയങ്ങൾ ചേർത്തു പ്രയോഗിക്കുന്നതിനു വിരോധമില്ലെന്നും തീരുമാനിച്ചു. ആ തീരുമാനം ഇന്നും കവികൾ ബഹുമാനിച്ചുവരുന്നു.

ആദ്യകാലത്തിൽ മണിപ്രവാളങ്ങൾ സംസ്കൃതവൃത്തത്തിൽ തന്നെ എഴുതിയിരിക്കണമെന്നു നിർബന്ധമുണ്ടായിരുന്നു. എന്നാൽ കാലക്രമേണ ഈ നിർബന്ധം ശിഥിലമായിത്തീരുകയും മണിപ്രവാളകവിതാരീതി പാട്ടിലേയ്ക്കുകൂടി സംക്രമിക്കുകയും ചെയ്തു. ഇതാണ് മണിപ്രവാളത്തിന്റെ സാമാന്യസ്വഭാവം.

ഈ കവിതാരീതി മലയാളത്തിൽ എങ്ങനെ ഉത്ഭവിച്ചു എന്ന് അന്വേഷിക്കുന്നതു രസകരമായിരിക്കും. പുരാതനകാലത്തു കേരളത്തിലെ സാഹിത്യപരിശ്രമങ്ങളിൽ ഭൂരിപക്ഷം നമ്പൂതിരിമാർ, രാജാക്കന്മാർ മുതലായി ധാരാളം സമയവും കാലക്ഷേപമാർഗ്ഗവും ഉണ്ടായിരുന്നവരായിരുന്നു. ഇവർ പ്രായേണ സംസ്കൃതഭാഷാപക്ഷപാതികളും, തദ്ഭാഷയിൽ അനിതരസാധാരണമായ പാണ്ഡിത്യം സിദ്ധിച്ചവരുമായിരുന്നു. മലയാളഭാഷയേയും, സാഹിത്യത്തേയും അവർ അല്പം പുച്ഛരസത്തോടുകൂടിത്തന്നെയായിരിക്കണം വീക്ഷിച്ചുവരുന്നത്. തന്നിമിത്തം നാടകങ്ങളിലും മററും വിദൂഷകഭാഷയായിട്ടെങ്കിലും അല്പം മലയാളം ചേർക്കുന്നതു ശ്രോതാക്കളിൽ പണ്ഡിതന്മാർക്കു മനസ്സിലാകുന്നതിനും ഉപയുക്തമായിരിക്കുമെന്ന് അവർ കരുതുകയും, നേരംപോക്കായ ചില ശ്ലോകങ്ങൾ കൂട്ടിച്ചേർക്കുകയും ചെയ്തിരിക്കണം. ഉദാഹരണത്തിന് ഒരു ശ്ലോകം ഇവിടെ ഉദ്ധരിക്കാം. സ്വപ്നവാസവദത്തയിൽ നായകൻ വീണവായന പഠിപ്പിച്ചുകൊണ്ടിരുന്ന തന്റെ ശിഷ്യയ്ക്കു തന്നിൽ അനുരാഗമുണ്ടെന്ന് ഊഹിക്കുന്നതിനുള്ള കാരണത്തെപ്പററി ഇങ്ങനെ പറയുന്നു.

"ബഹുശോപ്യുപദേശേഷു
യയാമാം വീക്ഷ്യമാണയാ
ഹസ്തേന സ്രസ്തകോണേന
കൃതമാകാശവാദിതം."

(ഞാൻ വീണവായന ഉപദേശിച്ചുകൊണ്ടിരുന്ന സമയം, പലപ്പോഴും, അവൾ എന്നെത്തന്നെ നോക്കിക്കൊണ്ടിരുന്നതുകൊണ്ടു വീണ

കമ്പിയിൽനിന്നും കൈ തെററിയതറിയാതെ, ശരിയായി വാരിക്കുക യാണെന്നുള്ള വിചാരത്തിൽ ആകാശത്തിൽ കൈയോടിച്ചുകൊണ്ടിരുന്നു.)

ഇതു കേൾക്കുമ്പോൾ വിദൂഷകൻ തനിക്കും അപ്രകാരമുള്ള ഒരനുഭവം ഉണ്ടായിട്ടുണ്ടെന്നു പറഞ്ഞു മേൽക്കാണിച്ച സംസ്കൃതശ്ലോകത്തെ ത്തന്നെ അല്പം മാററി ചില മലയാളപദങ്ങളും ചേൎത്തു താഴെകാണുന്ന മണിപ്രവാളശ്ലോകം ചൊല്ലുന്നു.

"ബഹുശോച്ച്യമിമേറീട്ട്
യയാമാം നോക്കമൊന്നയാ
ഹസ്തേന സ്രസ്ത്സുച്ചുപ്പേണ
കൃതമാകാശകൃന്തനം"

(ഉമിചേററിക്കൊണ്ടിരുന്ന എന്റെ പ്രേയസി എന്നെത്തന്നെ നോക്കി മനോരാജ്യത്തോടുകൂടി ഇരുന്നതു നിമിത്തം കൈയിൽനിന്നും തെററി മുറം താഴെ വീണുപോയതറിയാതെ ചേററുന്ന ഭാവത്തിൽ ആ കാശത്തിൽത്തന്നെ കൈതല്ലിക്കൊണ്ടിരുന്നു.)

ഇപ്രകാരം ഹാസ്യരസത്തിനുവേണ്ടിമാത്രം ആദ്യകാലത്തു നിൎമ്മിച്ച ഒരു ഭാഷാരീതി കാലക്രമേണ വളൎന്ന് അന്നുണ്ടായിരുന്ന സകലസാഹിത്യശാലകളേയും ആക്രമിക്കുകയും ചെയ്തു. ഏകദേശം കൊല്ലവൎഷം 600–മുതൽ 650–വരെ ശുദ്ധമലയാളത്തിൽ സുപ്രസിദ്ധമായ ഒരു കാവ്യമെഴുതുന്നതിനു കുഞ്ചൻനമ്പിയാർ മുതലായ ചുരുക്കം ചില കവികളല്ലാതെ ധൈൎയ്യപ്പെട്ടമില്ല. മണിപ്രവാളകവികളിൽ ഒടുവിലത്തെക്കവിയായിരുന്നു കേരളവൎമ്മ വലിയകോയിത്തമ്പുരാൻ. അദ്ദേഹത്തിന്റെ കാലത്തിനുശേഷം ഒരു സുഭദ്രാതസവവും, ഒരു പാലാഴിമഥനം ചമ്പുവുമല്ലാതെ വേറെ മണിപ്രവാളകവിതകൾ ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം.

മണിപ്രവാളകവിതയുടെ ഉന്മൂലനാശനത്തിനു മനഃപൂൎവ്വമായിട്ടല്ലെങ്കിലും വലിയ സഹായംചെയ്തിട്ടുള്ളവർ ഭക്തനായ പൂന്താനവും, സക്തനായ വെണ്മണിയും, ശക്തന്മാരായ കൊട്ടങ്ങല്ലൂർത്തമ്പുരാക്കന്മാരുമാണ്. ഇവർ നിമിത്തം സംസ്കൃതവിഭക്തികളുടേയും, അവ്യയങ്ങളുടേയും, ക്രിയാപദങ്ങളുടേയും ബന്ധത്തിൽ നിന്നു മലയാളഭാഷ സ്വാതന്ത്ര്യമായിത്തീൎന്നു

മണിപ്രവാളരീതി പാട്ടിലേയ്ക്കു സംക്രമിപ്പിച്ചതും, അതു് എഴുതുന്നതിനു പൂൎണ്ണസൗകൎയ്യമുള്ള വൎണ്ണങ്ങളടങ്ങിയ "ആൎയ്യ എഴുത്തു്"നടപ്പാക്കിയതും എഴുത്തച്ഛനാണെന്നു കേരളപാണിനി പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായം ചിന്തനീയമാകുന്നു. നിരണംകൃതികളും, കൃഷ്ണഗാഥ മുതലായതും

എഴുത്തച്ഛനു മുമ്പിൽ ഉണ്ടായിട്ടുള്ളവയാണെന്നുള്ള സംഗതി പലരും അറിതക്കിതമായി വിശ്വസിച്ചുവരുന്നു. ഇവയും പല മണിപ്രവാളഗ്രന്ഥങ്ങളും, ആദ്യ എഴുത്തിൽ എഴുത്തച്ഛൻെറ കാലത്തിനുമുമ്പുതന്നെ എഴുതിവെച്ചിട്ടുള്ളവ ഇന്നു കണ്ടുകിട്ടിയിട്ടുണ്ട്. അതുകൊണ്ടു കേരളപാണിനിയുടെ ഈ അഭിപ്രായം ശരിയല്ല. ഇതുപോലെതന്നെ മലയാളപദങ്ങളോടു സംസ്കൃതപ്രത്യയങ്ങൾ ചേർത്തു പൊത്തയിതാ, പിന്നിട്ടേഥാ, മണ്ടന്തി, പേട്യാ മുതലായ പ്രയോഗങ്ങൾ ശരിയല്ലെന്നുള്ള നിയമം ഏർപ്പെടുത്തിയതും എഴുത്തച്ഛനല്ലെന്നുള്ള സംഗതിയും തീർച്ചയായിപ്പറയാവുന്നതാണ്.

ഇനി ഈ മണിപ്രവാളരീതിയുടെ ഫലമെന്തെന്നുകൂടി ചിന്തിച്ചുനോക്കാം. നാലഞ്ചുശതവർഷങ്ങളിലേയ്ക്കു മലയാളികൾ സ്വീകരിച്ചിരുന്ന ഏകകവിതാരീതി ഇതു മാത്രമായിരുന്നു. തന്നിമിത്തം അക്കാലത്തുണ്ടായ ചമ്പുക്കൾ, പ്രബന്ധങ്ങൾ, ആട്ടക്കഥകൾ സന്ദേശങ്ങൾ മുതലായ സകലസാഹിത്യശാഖകളും മണിപ്രവാളരീതിയിലായിത്തീർന്നു. സംസ്കൃതഭാഷാഭ്യസനത്തിനു പ്രചുരപ്രചാരമില്ലാതായിരിക്കുന്ന ഇക്കാലത്തു് അവ ഒരു വലിയ ഭൂരിപക്ഷം ജനങ്ങൾക്ക് ദുർഗ്രഹമായി ഭവിച്ചു. എത്രയോ ഉല്കൃഷ്ടങ്ങളായ കവിതകളാണ് ഇവയിൽ ചിലതിലുള്ളതെന്നു വിചാരിക്കുമ്പോൾ അഭ്യസ്തവിദ്യന്മാരായ മലയാളികളിൽ പലരും ഇതൊരു വലിയ ദുർഭാഗ്യമായിട്ടാണ് ഗണിച്ചുവരുന്നതു്. സ്വഭാഷാകവിത വായിച്ചു രസിക്കുന്നതിന് അന്യഭാഷാപാണ്ഡിത്യം ഉണ്ടായിരിക്കണമെന്നുവരുന്നതു തന്നെ ഒട്ടും ശ്രേയസ്കരമല്ല. ഇന്ന് ഒരു മലയാളിക്കു ലോകഭാഷയായ ഇംഗ്ലീഷും ഭാരതഭാഷയായ ഹിന്ദിയും, ദ്രാവിഡകുലകൂടസ്ഥമായ തമിഴും അഭ്യസിക്കാതിരിക്കാൻ തരമില്ല. അതോടുകൂടി പുരാതനകാവ്യങ്ങൾ മനസ്സിലാക്കുന്നതിനുവേണ്ടി സംസ്കൃതം കൂടി പഠിക്കയെന്നുള്ളതു ജീവിതമത്സരം വർദ്ധിച്ചുവരുന്ന ഇക്കാലത്തു പലർക്കും വിഷമമായിട്ടാണിരിക്കുന്നതു്. ഈ കൃതികളിൽ പലതും മനസ്സിലാക്കുന്നതിനു സംസ്കൃതത്തിൽ ലോകവ്യുല്പത്തിമാത്രം സമ്പാദിച്ചാൽ മതിയാകുന്നതുമല്ല. ചമ്പുകാവ്യങ്ങൾക്ക് ഒന്നിനും നല്ല വ്യാഖ്യാനം ഇതുവരെയും ഉണ്ടായിട്ടില്ല. കോട്ടയത്തു തമ്പുരാൻെറ ആട്ടക്കഥകൾ വൈയാകരണശിരോമണി ശ്രീമാൻ കൃഷ്ണൻ നായരവർകളുടെ വ്യാഖ്യാനത്തിൻെറ സഹായത്തോടുകൂടി വായിച്ചാലും പലർക്കും മനസ്സിലാക്കാൻ പ്രയാസമായിരിക്കുന്നു. നളചരിതം വ്യാഖ്യാനിക്കുന്നതിൽ പണ്ഡിതസാവ്ഭൗമനായിരുന്ന രാജരാജവർമ്മ കോയിത്തമ്പുരാനു പോലും ചില ദിക്കിൽ കുഴപ്പം പററിയിട്ടുണ്ട്. കാന്താരതാരകത്തിൽ

1. 'മരത്തിനിടയിൽക്കാണാം സുന്ദരത്തിനുടെ സാദൃശ്യം'

2. 'ആരെന്നാലും രക്ഷിപ്പാനിനിയപരൻ വരുമോ കേണാളെ'
3. 'ദാരുതൻെറ പരിണാമമേ കിലനാരിതൻെറ മനമാമേ...

'അല്ല കല്ലെന്നും ചിലർ'

എന്നിത്യാദിപദങ്ങൾക്കും,

'കൃതാപരാക്ഷതനരേവമഹോക്ഷമൂർത്തി
സദ്വാപരോക്ഷകലിതസ്ഥിതിരിഷ്ടസിദ്ധിം
ധൃതാസുവർണ്ണശകുനത്വമതീവദൃഷ്ട്വാ
ഹൃതാംബരഞ്ചദിവമേത്യനളംന്യഗാദീൽ'

എന്ന ശ്ലോകത്തിനും കൊടുത്തിട്ടുള്ള വ്യാഖ്യാനങ്ങൾ അങ്ങനെതന്നെ സ്വീകരിക്കാവുന്നതല്ല. സുന്ദരം കാട്ടാളൻെറ ഭാൎയ്യയാണെന്നുള്ള അഭിപ്രായത്തോടു യോജിക്കുന്നവർ വളരെ ചുരുക്കമാണ്. പുരാണങ്ങളിലും, കാവ്യങ്ങളിലും, ഈ ആട്ടക്കഥയിൽത്തന്നേയും അപ്രകാരം പറയുകയൊ, സൂചിപ്പിക്കുകയൊ ചെയ്തിട്ടില്ല. കാട്ടാളൻ "വനസുഖ"ത്തെപ്പററി ഉൽഘോഷിക്കുന്ന ദിക്കിൽ ഇങ്ങനെ ഒരു കൂട്ടുകാരത്തികൂടി ഉണ്ടായിരിക്കുമെന്നു പറയുന്നില്ല. ലോകൈകസുന്ദരിയായിരുന്ന ദമയന്തിയെകാണുന്നമാത്രയിൽ കാട്ടാളൻ, തൻെറ ഭാര്യയിൽ എത്രമാത്രം അഭിമാനത്തോടുകൂടിയവനായിരുന്നാലും, അവളെപ്പോലെ ഇരിക്കുന്നു ദമയന്തിയെന്നു പറയുമെന്നു വിചാരിക്കാനും തരമില്ല. നാഗരികവനിതകളെപ്പോലെ ഒരു കാട്ടാളത്തിക്കു സുന്ദരം എന്നു പേരുണ്ടായിരുന്നു എന്നു കല്പിക്കുന്നതും ശരിയായിരിക്കാൻ തരമില്ല. എന്നല്ലാ അതു് ഒരു വലിയ സാഹസവുമാണ്. യഥാൎത്ഥത്തിൽ 'സുന്ദരത്തിൻെറ' സാദൃശ്യം എന്നുള്ളതു് കാളിദാസൻെറ,

"സർവ്വോപമാദ്രവ്യ സമുച്ചയേന
യഥാപ്രദേശം വിനിവേശിതേന
സാ നിർമ്മിതാ വിശ്വസൃജാ പ്രയത്നാ-
ദേകത്രസൗന്ദര്യ്യ ദിദൃക്ഷയേവ."

എന്ന ശ്ലോകത്തിലെ ആശയം വളരെ ചുരുക്കി 'സുന്ദരമായിട്ടുള്ള വസ്തുക്കൾക്കെല്ലാം സദൃശമായിട്ടുള്ളവൾ' എന്നർത്ഥം വരത്തക്കവിധത്തിൽ വാൎയ്യർ സ്വന്തരീതിയിൽ തൎജ്ജിമചെയ്തിരിക്കയാകുന്നു. അതുപോലെ 'കേണാളെ' എന്നതു 'ലളയോരഭേദഃ' എന്ന നിയമത്താൽ 'കേണാലെ' എന്ന രൂപവും, അതിൽ 'കേഴുന്നതായാൽ' എന്നു് അൎത്ഥവും കല്പിക്കുന്നതാണ് അധികം നല്ലതു്. 'ദാരു തൻെറ പരിണാമമെ...' എന്ന ദിക്കിൽ 'സ്ത്രീഹൃദയം വൃക്ഷപരിണാമംപോലെ നിമിഷംപ്രതി മാറിക്കൊണ്ടിരി

ക്കുന്നതാണെന്നു ചിലരും, അതല്ലാ, ഒരിക്കലും ഒരു വ്യത്യാസവും വരാത്ത കല്ലുതന്നെയാണെന്നു മററുചിലരും അഭിപ്രായപ്പെടുന്നു എന്നു് അർത്ഥമെടുക്കുന്നതല്ലെ കുറേക്കൂടി നല്ലതു്? 'കൃതദ്വാപരാക്ഷതനുരേവ' എന്ന ശ്ലോകത്തിനു 'ദ്വാപരാക്ഷതനുവായി' മഹോക്ഷമൂർത്തിയായിരിക്കുന്ന കലി, ദ്വാപരനോടുംകൂടി അക്ഷങ്ങളിൽ സ്ഥിതിചെയ്യുന്നവനായിട്ടു് എന്നാണെങ്കിൽ കലിക്കു് അക്ഷങ്ങളിലും സ്ഥിതിയുണ്ടായിരുന്നു എന്നു വരുന്നതുകൊണ്ടു് ഈ വ്യാഖ്യാനം ശരിയാണെന്നു തോന്നുന്നില്ല. ഇവിടെ 'അക്ഷകലിതസ്ഥിതിഃ സഃ ദ്വാപരാഖ' എന്നന്വയിച്ചു് "അക്ഷകലിതസ്ഥിതനായ ആ ദ്വാപരനും" എന്നു് അർത്ഥമെടുക്കുന്നതാണു് ഉത്തമമെന്നു തോന്നുന്നു. പിന്നീടുവരുന്ന "പക്ഷികളെ ഞങ്ങൾ, പക്ഷികളല്ലെ" എന്ന ഗാനം കലിയും, ദ്വാപരനും, കൂടിപ്പറയുന്നതാകയാൽ ആ ഭാഗത്തിനും ഈ അർത്ഥം അധികം യോജിക്കുന്നതാണു്. 'അതീവദൃഷ്ടാ!' എന്നുള്ള വിശേഷണവും "മൃഗാദിയിൽ" എന്ന ഏകവചനക്രിയയും ഈ അർത്ഥത്തിനു ബാധകങ്ങളല്ല. "പിപീലികാ ച ദാരാശ്ച ദിവാരാത്രം തു ബാധതേ" എന്നും മററും വേറെ ഉദാഹരണങ്ങളുണ്ടു്.

ഇത്രയും പറഞ്ഞതിൽനിന്നും മലയാളത്തിൽ മണിപ്രവാളരീതി എത്രമാത്രം കാട്ടുകേറിട്ടുണ്ടെന്നു് ഊഹിക്കാവുന്നതാണു്. ഭാവികാലത്തിൽ ഈ വക ഗ്രന്ഥങ്ങളുടെ നില എന്താണെന്നു കണ്ടറിയേണ്ടിയിരിക്കുന്നു.

---

## ഒരു അസി:ഇൻസ്പെക്ടരുടെ ഒരുദിവസത്തെജോലി.

(സി. ജി)

അമ്പികാപുരം ഡിസ്ട്രിക്റ്റിലെ അസി:ഇൻസ്പെക്ടർ 1930 ഫെബ്രുവരി മാസം 15-ാംനു-യിലെ പരിശോധന കഴിഞ്ഞു് രാത്രി 12 മണിക്കു തന്നെ വീട്ടിലെത്തിയെങ്കിലും കുളിയും ഊണും കഴിഞ്ഞു് അന്നുതന്നെ ഒപ്പിടേണ്ടിയിരുന്ന ലെററുകൾ ഒപ്പിട്ടുകഴിഞ്ഞപ്പോൾ നേരം വെളുപ്പാറായി. സൗകര്യമുള്ള രാത്രികളിലെല്ലാം സമീപവാസിനിയും തന്നെപ്പോലെ തന്നെ വിദ്യാഭ്യാസവിഷയത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്നവളുമായ അസി: ഇൻസ്പെക്ട്രസ്സിനെ സന്ദർശിക്കാറുണ്ടായിരുന്ന അദ്ദേഹത്തിൻെറ ശരീരസാദവും നിദ്രാലസ്യവും അന്നും പതിവുപോലെ വിനോദകോലാഹല

ത്തിൽ ഭാഗഭാക്കാകുന്നതിന് അദ്ദേഹത്തെ അനുവദിച്ചില്ല. അടുത്തദിവസത്തെ ജോലിക്കൂടുതലും പ്രിയതരമായ വിനോദരംഗത്തിൽ പ്രവേശിക്കുന്നതിന് അദ്ദേഹത്തെ വിമുഖനാക്കി. അതുകൊണ്ട് ജോലിയവസാനിച്ചയുടൻതന്നെ അടുത്തദിവസം ഊണുകഴിച്ചിട്ടോ കാപ്പികുടിച്ചിട്ടോ എങ്ങനെയാണു പോകുന്നതെന്നു ചോദിച്ച പ്രിയതമയോട് ഊണിന്ന് ഹെഡ് മാസ്റ്ററോടു ഏർപ്പാടുചെയ്തിട്ടുണ്ടെന്നും, പ്രഥമനും വേണമെന്നു പറഞ്ഞിട്ടുണ്ടെന്നും, അതുകൊണ്ടു കാപ്പി മാത്രം മതിയെന്നും പറഞ്ഞിട്ട് അദ്ദേഹം ശയ്യാതലമവലംബിച്ചു. ആരോഗ്യദൃഢഗാത്രനായ അദ്ദേഹത്തെ നിദ്രാദേവി സാനുരാഗം ആലിംഗനം ചെയ്തു. എങ്കിലും മേലാപ്പീസുകളിൽനിന്നു വന്നിട്ടുണ്ടായിരുന്ന റിമൈൻറുകളെപ്പററി നിദ്രാസമയത്തും അദ്ദേഹം ഓർത്തിരുന്നു എന്ന് അദ്ദേഹത്തിൻെറ ഉറക്കപ്പിച്ചലമ്പലുകൾ വെളിപ്പെടുത്തി.

ഉദിച്ച് ഏകദേശം രണ്ടരനാഴികയുയന്ന കതിരവൻെറ ചെങ്കതിരുകളും വീട്ടുജോലികൾ വല്ലതും ചെയ്യാനുണ്ടോ എന്നന്വേഷിച്ചുവന്ന ആഫീസ് ശിപായിയുടെ പാദപാതരവവും ഇൻസ്പെക്ടരദ്ദേഹത്തെ ആവരണം ചെയ്തിരുന്ന നിദ്രാഭഗവതിയുടെ മൃദുലസ്നിഗ്ദ്ധകോമളകരവല്ലരികളെ ആ ഗജവിഗ്രഹത്തിൽനിന്നും വൈമനസ്യേനയെങ്കിലും പ്രതിനിവർത്തിപ്പിച്ചു. നിവർന്നുയർന്ന ശരീരത്തെ ഇടത്തോട്ടും വലത്തോട്ടും ചരിച്ച് നട്ടെല്ലിൻെറയും വാരിയെല്ലുകളുടേയും സന്നിവേശത്തെ ചില "ഠേഠേ" ധ്വനികളാൽ ശരിപ്പെടുത്തി സ്വപാദസമർപ്പിതശരീരഭാരനായി നിന്ന അദ്ദേഹത്തിൻെറ സുഘടിതവും സമുന്നതവുമായ ഗാത്രം അദ്ദേഹം വിശ്വസിച്ചിരുന്നപോലെ ലലനാലളിതമല്ലായിരുന്നെങ്കിലും പ്രത്യർത്ഥിഭീഷണമായിരുന്നു. വാതിൽ തുറന്നു വെളിയിൽ ഇറങ്ങിയ ഉടനെ ശിപായി യജമാനനെ നമസ്കരിച്ചു. യജമാനൻ വീണ്ടും അകത്തുകയറി ഒരു പുസ്തകമെടുത്തുകൊണ്ടുവന്നു മറിച്ചുനോക്കി.

യജമാനൻ. ചാണ്ടപ്പിള്ളെ,

ശിപായി. ഉത്തരവ്.

യജ:- നമുക്കിന്നു വേതാളുവട്ടം സ്കൂളിലാണ് പോകേണ്ടതു്. തനിക്കു വഴിയറിയാമൊ?

ശി:- പത്തുപന്ത്രണ്ടുകൊല്ലത്തിനു മുൻപ് പോയിട്ടുണ്ട്. പത്തിരുപതു മൈൽ വണ്ടിയിൽ പോകാം. പിന്നെ രണ്ടുമൂന്നുമൈൽ നടക്കണം. വഴിയൊന്നുമില്ല, ഒരുമാതിരിപ്പുഴക്കളും അട്ടകളുമൊക്കെയുണ്ട്. മഹാ ദുരിതമാണ്.

യജ:- വണ്ടി നിൽക്കുന്നിടത്തു അവർ വല്ലവരും വരുമോ?

ശി:– അവർ അറിഞ്ഞിട്ടുണ്ടെങ്കിൽ വരാതിരിക്കുമോ? വെള്ളം കിട്ടാത്തദിക്കാണ്. വെറുതെ ഗവൺമേൻറു പണംമുടിക്കാൻ, പിള്ളേരൊന്നുമില്ല. രണ്ടുക്ലാസ്സിലുംകൂടി ഞങ്ങൾ പോയപ്പോൾ 16 കുട്ടികളുണ്ടായിരുന്നു.

യജ:– അതൊക്കെ ഞാൻ പറഞ്ഞിട്ടുണ്ട്. പ്രഥമനും വേണമെന്നാണ് പറഞ്ഞിട്ടുള്ളത്. ഹെഡ്മാസ്റ്ററെന്താ കൊള്ളാമൊ? പറഞ്ഞാൽ അതുപോലെ ചെയ്യോ? ഇപ്പോൾ മൂന്നാംക്ലാസും കൊടുത്തിട്ടുണ്ടല്ലൊ.

ശി:– എന്നാൽ മുപ്പതു പിള്ളേരു കാണുമായിരിക്കും. ഹെഡ്മാസ്റ്റർ വിരുതനാണ്. അയാളുടെ കാര്യമൊക്കെ റെഡി. പറഞ്ഞാൽ പറഞ്ഞതുപോലെയിരിക്കും.

യജ:– മാനേജരൊ?

ശി:– എല്ലാം ഹെഡ്മാസ്റ്ററു പറയുംപോലെതന്നെ. മാനേജർക്കെന്തറിയാമെന്നോ—കാട്ടിൽകിടന്ന കഴിതാ.

യജ:– താൻപോയി വണ്ടി എപ്പോഴുണ്ടെന്നന്വേഷിക്കു.

ഉത്തരവെന്നുപറഞ്ഞ് ചാണ്ടപ്പിള്ള തിരിക്കുന്നതിനുമുമ്പ് അന്തപ്പുരത്തുനിന്നും മൃദുലമെങ്കിലും ഗർവിതമായ ഒരു വിളികേട്ട് അങ്ങോട്ടേക്കോടി സന്ദേശവും കൊണ്ട് മോട്ടാർഷെഡിലേക്കു തിരിച്ചു.

മോട്ടാർഷെഡിൽചെന്നപ്പോൾ $7\frac{1}{2}$ മണിക്ക് അമ്പികാപുരത്തുനിന്നും തൈലിംഗമണ്ഡലത്തേക്കുള്ള വണ്ടി പുറപ്പെടാറായിരിക്കുന്നു. ആ വണ്ടിയിൽ കയറി 19 മൈൽ സഞ്ചരിച്ചാൽ കീഴടിഞ്ഞൂർ കവലയിൽ എത്താം. അവിടെനിന്നും ചൊവ്വേ പടിഞ്ഞാട്ട് $2\frac{1}{2}$ മൈൽ ഒരാറടിപ്പാതയിൽകൂടി നടന്നിട്ട കാട്ടുവഴിയിൽകൂടി $\frac{3}{4}$ മൈൽ നടന്നാൽ വേതാളവട്ടത്തു ചെല്ലാം. യജമാനൻ വരുന്നുണ്ട് വണ്ടി വിടാറായൊ എന്നു ശിപായി ഡ്രൈവറോടു ചോദിച്ചു.

ഡ്രൈ:– ഏതെജമാനൻ?

ശി:– ഇൻസ്പെക്ടരെജമാന്നാ

ഡ്രൈ:– (പോലീസ് ഇൻസ്പെക്ടരെന്നു തെററിധരിച്ച്) എന്നാൽ വണ്ടി അങ്ങോട്ടുകൊണ്ടുപോയി അദ്ദേഹത്തേം കൊണ്ടുപോം.

കണ്ടക്ടർ:– ഏതിൻസ്പെക്ടരാടോ?

ശിപായി:- പള്ളിക്കൂടം ഇൻസ്പെക്ടരാ.

ഡ്രൈ:- അയാളുടെപാട്ടിനു പോട്ടെ, എവിടയ്ക്കാ?

ശി:- അത്യാവശ്യമാണ്. ഗ്രാൻഡുപരിശോധനയും മറ്റേപരിശോധനയും ഉണ്ട്. കീഴടിഞ്ഞൂർവരെ പോയാൽ മതി.

കണ്ഡക്ടർ:- ഞങ്ങൾക്ക് തൈലിംഗമണ്ഡലംവരെയുള്ള യാത്രക്കാർ വേണ്ടിടത്തോളമുണ്ട്. ഈ പള്ളിക്കൂടം ഇൻസ്പെക്ടരന്മാരെക്കൊണ്ട വിഷമിച്ചു. ഇവരെത്രയെണ്ണമുണ്ടെടാ. അവിടന്ന് ഒരുത്തൻ ഇങ്ങോട്ടുവരുന്നകാണാമല്ലൊ. ഇവരുടെ കൂട്ടത്തിൽ പെണ്ണുങ്ങളുമുണ്ടോ? ഇടയ്ക്കിടയ്ക്ക് ഇവൎക്ക് ഇറങ്ങണം, കയറണം. സൗകൎയ്യത്തിനു പോകയും വരികയും വേണമെങ്കിൽ സ്വന്തം വണ്ടി വേണം. മുതലിയാർ രൂപയെത്രയാണ് ഇതിനു ചെലവാക്കിയതെന്നറിയാമോ?

ശി:- മതിയെടോ തന്റെ തണ്ട്. താൻ എന്നാണ് ഈ വണ്ടി കണ്ടത്. കാളയെ അടിച്ചു ചാട്ടയെവിടെ? ഇപ്പഴത്തെഭാവം കണ്ടില്ലേ? ആളില്ലെങ്കിൽ നൂറുവട്ടം ടൌണിൽ ചുററിക്കറങ്ങും. കാരണോരോടൊക്കെ വരുന്നോ വരുന്നോ എന്നു ചോദിക്കും. ഇപ്പോൾ കണ്ട ഭാവമേ ഇല്ല. ഒരു നന്നണ്ടോടാ മോട്ടാർകൊണ്ടു ഞെളപ്പെട്ടവൻ. കണിശം വേണം. സത്യംവേണം. മൎയ്യാദവേണം.

കണ്ഡക്ടർ:- തന്നോടൊന്നും ചോദിച്ചില്ലല്ലൊ. ഞങ്ങളുടെ ജോലി ഞങ്ങൾ നോക്കിക്കൊള്ളാം. തന്റെ യജമാനൻവിളിയും കൊച്ചമ്മവിളിയും യജമാനന്റെ കെട്ടിയോളുടെ ചേല എല്ലാം നനച്ചുകൊടയും ഞങ്ങൾക്ക വേണ്ടല്ലൊ. കയ്യിലേക്കാശു വായിലെ തോശാ.

ശിപായി:- എടാ നീ കാശു കണ്ടുതുടങ്ങിയതെന്നാ,. കണ്ടില്ലേ അവന്റെ പ്രപഞ്ചവും ഡമ്പും. വല്ലോന്റെ നാലുകാശു് കുറച്ചുനേരത്തേക്ക് അവന്റെ കൈയ്യിൽ വന്നപ്പോൾ ഇവന് കുബേരന്റെ പെരതാപം.

കണ്ഡക്ടർ:- താനുദ്യോഗസ്ഥനെന്നൊന്നും ഞാൻ കൂട്ടാക്കുല്ല. നാവ് വായ്ക്കകത്തു കിടന്നില്ലെങ്കിൽ പല്ലുംകൂടെ പോകും, കേട്ടൊ.

ശി:- കേട്ടടാ. അതിനിന്ന് ഒരാണുണ്ടായിട്ടില്ല. എത്ര കൊലകൊമ്പന്മാരെ കണ്ടുടാ. റപ്പർതോട്ടക്കാരും, വലിയ ആളുകളെ മോട്ടോറിൽ കേററി നടക്കലും, ആലുവാ ആററിൽ കുളിക്കാരും, നൂറുരൂപാ നോട്ടു മാറി വീടികുടിക്കാരും എന്നുവേണ്ട തന്റെ അപ്പുറത്തുള്ളോരേം കണ്ടു. പപ്പനാപന്റെ മുതല് അവനു പുച്ഛമായിപ്പോയി. എടാ അരിയെന്നൊരക്ഷരം പഠിക്കാത്ത കാൺസ്റ്റബ്ലിനെ യജമാനേ എന്നു വിളിക്കുന്നതിൽ എത്ര നല്ലതാടാ പഠിച്ചു പഠിച്ച് ബി. ഏ., ആനേഴ്സ്., എം.ഏ.എൽററിയൊക്കെ ജയിച്ചോരെ വിളിക്കണത്.

ശിപായിയുടെ പ്രസംഗവും കണ്ഡക്ടരുടെ കോപവും വൎദ്ധിച്ചുവന്നതോടുകൂടി വണ്ടി വിടാൻ സമയമായതുകൊണ്ടു് അനിഷ്ടസംഭവങ്ങളൊന്നും കൂടാതെതന്നെ വണ്ടി തൈലിംഗമണ്ഡലത്തേക്കു തിരിച്ചു. ശിപായി വീണ്ടും വണ്ടി എപ്പോഴുണ്ടെന്നന്വേഷിച്ചു് ആരിൽനിന്നോ 9½ മണിക്കെന്നു് ഒരു മറുപടിയും വാങ്ങി യജമാനൻെറ മഹനീയസന്നിധാനത്തിലേക്കു് നമ്പ്യാരാശാൻ പറയും പോലെ "ധാവതിചെയ്തു" (തുടരും.)



# ഹാംലററ്.



(ഷെക്സ്പിയരുടെ നാടകത്തിൽനിന്നും ഗദ്യസംഗ്രഹം)

(ആർ. ഈശ്വരപിള്ള ബി. എ.)

പണ്ടൊരിക്കൽ ഹാംലററ് എന്നുപേരായ ഒരു രാജാവു് ഡെൻമാൎക്ക് രാജ്യം ഭരിച്ചിരുന്നു. സുമുഖനും സുശീലനും ആയിരുന്ന ഇദ്ദേഹത്തിൽ രാജ്യയോഗ്യങ്ങളായ എല്ലാ ഗുണങ്ങളും പ്രശോഭിച്ചിരുന്നു. അദ്ദേഹം ദിവസേന സായാഹ്നത്തിങ്കൽ കൊട്ടാരത്തിനു സമീപമുള്ള ഉദ്യാനത്തിൽപോയി വിശ്രമിക്കുക പതിവായിരുന്നു. ഈ അവസരങ്ങളിൽ ചിലപ്പോൾ അല്പം ഉറങ്ങുകയുംകൂടി ചെയ്യാറുണ്ടു്. ഇങ്ങനെ ഇരിക്കെ ഒരു ദിവസം അദ്ദേഹം ഉദ്യാനത്തിൽ മരിച്ചുകിടക്കുന്നതായി കാണപ്പെട്ടു. അദ്ദേഹം സൎപ്പദംശംകൊണ്ടാണു മൃതനായതെന്നു് ഒരു ശ്രുതി അദ്ദേഹത്തിൻെറ സഹോദരനായ ക്ലാഡിയസ്സ് പരത്തി. എന്നാൽ രാജാവിൻെറ പുത്രനായ ഹാംലററിൻെറ സംശയം ആ സൎപ്പം തൻെറ പിതൃവ്യനായ ക്ലാഡിയസ്സ്തന്നെയാണെന്നായിരുന്നു.

രാജാവു് മരിച്ചു് രണ്ടുമാസം കഴിയുന്നതിനുമുമ്പു് അദ്ദേഹത്തിൻെറ വിധവയായ 'ഗർട്രൂഡ്' തൻെറ ദേവരനെ വിവാഹം ചെയ്തു. ഈ വിവാഹം എത്രയും വിവേകശൂന്യമായും ആദ്യഭൎത്താവിനെ സംബന്ധിച്ചു് അവജ്ഞാസൂചകമായിട്ടും ജനങ്ങൾ വിചാരിച്ചുവന്നു. എന്തുകൊണ്ടെന്നാൽ ക്ലാഡിയസ്സിനു് ആകൃതിയിലാകട്ടെ പ്രകൃതിയിലാകട്ടെ പരേതനായ രാജാവിനോടു് ഒട്ടും സാദൃശ്യമില്ലായിരുന്നു. നേരേമറിച്ചു് അദ്ദേഹം കാഴ്ചയിൽ വിരൂപിയും സ്വഭാവത്തിൽ നികൃഷ്ടനുമായിരുന്നു. അദ്ദേഹം രാജ്യാവകാശിയായ ഹാംലററ് രാജകുമാരനു രാജ്യംകൊടുക്കാതെ അപഹരി

കന്നതിനും ഗെർട്രൂഡിനെ വിവാഹം ചെയ്യുന്നതിനുമായിട്ട് ഈ വധകൃത്യം ചെയ്യുവെന്നായിരുന്നു ജനശ്രുതി.

രാജ്ഞിയുടെ ഈ അവിഹിതമായ പ്രവൃത്തി രാജകുമാരനെ അത്യധികം ദുഃഖിപ്പിച്ചു. എന്തുകൊണ്ടെന്നാൽ ഹാംലററിനു തൻെറ മൃതനായ പിതാവിനെക്കുറിച്ച് അതിയായ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നു എന്നു മാത്രമല്ല, അദ്ദേഹം തൻെറ പിതാവിനെ ഒരീശ്വരനേപ്പോലെ ആരാധിച്ചും വന്നിരുന്നു. ഈ രാജകുമാരൻ അഭിമാനിയും നീതിജ്ഞനും ആയിരുന്നതുകൊണ്ടു തൻെറ മാതാവിൻെറ പ്രവൃത്തിയെ പററി അദ്ദേഹത്തിന് അസാമാന്യമായ ലജ്ജയും വ്യസനവും ഉണ്ടായിരുന്നു. അന്നുമുതൽ അദ്ദേഹം ഗ്രന്ഥപാരായണവിഷയത്തിൽ വിമുഖനും യൗവനോപയുക്തങ്ങളായ മൃഗയാവിനോദാദികളിൽ വിരസനുമായിത്തീർന്നു. ജീവിതംതന്നെ ഒരു ഭാരമായും, ലോകം കളകൾ നിറഞ്ഞതും പ്രസൂനഹീനവും ആയ ഒരു തോട്ടം പോലെയും അദ്ദേഹത്തിന് തോന്നി. തനിക്ക് ന്യായമായി കിട്ടേണ്ടതായ രാജപദം ലഭിക്കാഞ്ഞതിൽ അല്ല അദ്ദേഹത്തിന് അധികമായി മനസ്താപമുണ്ടായത്. ഇത് ഒന്നുതന്നെ ഒരു രാജകുമാരന് ഈ ശരാഭംഗത്തിനും അഭിമാനക്ഷയത്തിനും മതിയായ കാരണമായിരുന്നു. എങ്കിലും അദ്ദേഹത്തിൻെറ മനസ്സിനെ അധികമായി വേദനപ്പെടുത്തിയത് തൻെറ മാതാവ് പ്രിയപിതാവിനെപ്പററിക്കാണിച്ച അനാദരവും അവജ്ഞയും തന്നെയാണ്. അദ്ദേഹം എങ്ങിനെയുള്ള ഒരു പുരുഷനായിരുന്നു! തന്നെ എത്രമാത്രം വാത്സല്യത്തോടുകൂടി ലാളിച്ചുവന്നു! തൻെറ പ്രിയതമയെപ്പററി എത്രമാത്രം സ്നേഹിച്ചിരുന്നു! ഗർട്രൂഡ്തന്നെ അദ്ദേഹത്തിനെ എങ്ങിനെ ആദരിച്ചു! എന്തു പ്രേമവും വിനയവും ഭാവിച്ചുവന്നു! രണ്ടുപേരുടേയും ഹൃദയം ഒന്നുതന്നെയെന്നു തോന്നുമാറു് അവർ അന്യോന്യം പെരുമാറിവന്നു. ഇങ്ങിനെയിരിക്കെ രണ്ടു മാസം കഴിയുന്നതിനു മുമ്പ്— അവളുടെ കണ്ണുനീർ മുഴുവനും വലിയുന്നതിനു മുമ്പ്— ഒരു വിധത്തിലും അനുരൂപനല്ലാത്ത തൻെറ ദേവരനെ വിവാഹം ചെയ്തു് എത്ര കഷ്ടം! അതു വിചാരിക്കാൻതന്നെ നിവ്വാഹമില്ല. വിശേഷബുദ്ധിയില്ലാത്ത ഒരു മൃഗം പോലും ഇതിലധികം കാലം ദുഃഖിക്കുമായിരുന്നു! ഏതെങ്കിലും ഇതു ശുഭോദർക്കമായ ഒരു സംഭവമല്ല.

രാജകുമാരൻെറ ഈ മനോവ്യഥയെ ശമിപ്പിക്കുന്നതിനു ക്ലാഡിയസ്സും ഗർട്രൂഡും പല ഉപായങ്ങളും പ്രയോഗിച്ചു നോക്കിയെങ്കിലും അവ ഒക്കേയും വിഫലങ്ങളായി പരിണമിച്ചതേയുള്ളു. അദ്ദേഹം പിതാവിൻെറ മരണം മുതൽക്കു ദുഃഖചിഹ്നം ധരിച്ചുകൊണ്ടാണ് സദാ വത്തിച്ചിരുന്നതു്. മാതാവിൻെറ പുനർവിവാഹദിവസത്തിൽ പോലും അദ്ദേ

ഹം ഇവരെ ധരിപ്പിച്ചുകൊണ്ടുതന്നെയിരുന്നു. എന്നുതന്നെയല്ല അന്നത്തെ ആലോചനകളിൽ നിർബന്ധിക്കപ്പെട്ടിട്ടും അദ്ദേഹം യാതൊരു ഭാഗവും വഹിച്ചില്ല. ആ ദിനം അദ്ദേഹം ഒരു ദുർദ്ദിനമായിട്ടാണു ഗണിച്ചതു്. തന്റെ പിതാവിന്റെ മരണകാരണത്തെപ്പററിയും അദ്ദേഹത്തിന്നു് വലിയ സംശയമുണ്ടായിരുന്നു. ക്ലാഡിയസ്സ് തന്നെയാണ് ഇതിന്നു് പ്രധാന കാരണഭൂതൻ എന്നു് അദ്ദേഹത്തിന്നു് അഭിപ്രായം ഇല്ലാതെയിരുന്നില്ല. എന്നാൽ ഈ സംശയം എത്രമാത്രം അടിസ്ഥാനമുള്ളതാണെന്നും തന്റെ മാതാവിന്നു് ഇക്കാര്യത്തിൽ വല്ല അറിവോ സമ്മതമൊ ഉണ്ടോ എന്നും അവർ ഇതിൽ ഏതുഭാഗം എത്രത്തോളം വഹിച്ചിട്ടുണ്ടെന്നും മററും ഹൃദയശല്യങ്ങളായ ചില സംശയങ്ങളും ഹാംലെററിനെ ബാധിച്ചിരുന്നു.

ഈ സന്ദർഭത്തിൽ പരേതനായ തന്റെ പിതാവിനോടു രൂപസാദൃശ്യമുള്ള ഒരു പ്രേതത്തിനെ ദ്വാരപാലകന്മാർ രണ്ടുമൂന്നുദിവസം അടുപ്പിച്ചു് അർദ്ധരാത്രിസമയത്തു് കൊട്ടാരത്തിന്റെ മുൻവശത്തുള്ള മുഖമണ്ഡപത്തിൽ വെച്ചു് സന്ദർശിച്ചതായി ഒരു വർത്തമാനം രാജകുമാരന്റെ ചെവിയിൽ കേട്ടു. ഈ പ്രേതം പരേതനായ രാജാവു് ജീവിച്ചിരുന്നപ്പോൾ ധരിക്കാറുള്ള കവചം ആപാദചൂഡം ധരിച്ചുകൊണ്ടാണു പ്രത്യക്ഷമായതു്. രാജകുമാരന്റെ ആത്മമിത്രമായ ഹൊറേഷ്യോ ഉൾപ്പെടെ ഈ പ്രേതത്തിനെ കണ്ട മൂന്നുപേരും അതിന്റെ ആഗമനസമയത്തേയും രീതിയേയും സംബന്ധിച്ചു് പുറപ്പെടുവിച്ച അഭിപ്രായത്തിൽ യോജിച്ചിരുന്നു. അതു് രാത്രി പന്ത്രണ്ടുമണിസമയത്തു പ്രത്യക്ഷമായി എന്നും അതിന്റെ മുഖം വിളറിയിരുന്നുവെന്നും മുഖത്തിൽ കോപത്തെക്കാൾ അധികം ഖേദമാണു് സ്ഫുരിച്ചിരുന്നതെന്നും അതിന്റെ മീശ അദ്ദേഹം ജീവിച്ചിരുന്ന സമയത്തു് കാണപ്പെട്ടതുപോലെ നരച്ചിരുന്നുവെന്നും അതിനോടു അവർ സംസാരിച്ചപ്പോൾ ഉത്തരം പറഞ്ഞില്ലെന്നും അവർ രാജകുമാരനെ ധരിപ്പിച്ചു. ഒരിക്കൽ ആ പ്രേതം തലയുയർത്തി സംസാരിക്കാൻ ഭാവിച്ചപോലെ കാണപ്പെട്ടുവെങ്കിലും ആ ക്ഷണത്തിൽ കോഴി കൂകുന്ന ശബ്ദം കേട്ടു് അതു് പെട്ടെന്നു് പുറകോട്ടു് വലിഞ്ഞു് അദൃശ്യനായി ഭവിച്ചു എന്നും അവർ ഹാംലെററിനെ ധരിപ്പിച്ചു.

രാജകുമാരൻ ഈ വർത്തമാനം കേട്ടു് അസാമാന്യമായി അത്ഭുതപ്പെട്ടു. ഇവർ മൂന്നുപേരുടേയും വിവരണം എല്ലാ അംശത്തിലും യോജിച്ചിരുന്നതുകൊണ്ടു് ഇതിനെ അവിശ്വസിക്കാൻ കാരണമില്ലായിരുന്നു. ഈ സത്വം തന്റെ പിതാവിന്റെ പ്രേതമാണെന്നുതന്നെ തീർച്ചയാക്കി. അതിനെ കാണാൻ കഴിയുമോ എന്നു് പരീക്ഷിക്കുന്നതിനായി അന്നുരാത്രിതന്നെ കാവൽക്കാരുടെ കൂടെ ഉറക്കമിളച്ചു ഇരിക്കണമെന്നു് രാജകുമാരൻ നിശ്ച

യിച്ചു. എന്തുകൊണ്ടെന്നാൽ പ്രേതത്തിന്റെ ഈ പ്രകാരമുള്ള ആവിർഭാവം വൃഥാ ആയിരിക്കാൻ തരമില്ലെന്നും അതിനെന്തോ പറഞ്ഞറിയിക്കാൻ ഉണ്ടെന്നും അത് ഇതുവരെ മൗനമവലംബിച്ചിരുന്നുവെങ്കിലും തന്നോട് നിശ്ചയമായി സംസാരിക്കുമെന്നും അദ്ദേഹം തന്നത്താൻ യുക്തിപൂർവം ആലോചിച്ചു. ഇങ്ങനെ അക്ഷമനായി അയാൾ നിശയുടെ ഗമനത്തെ പ്രതീക്ഷിച്ചുകൊണ്ടുനിന്നു. രാത്രിയായപ്പോൾ രാജകുമാരൻ തന്റെ സ്നേഹിതനായ ഹൊറേഷ്യോവിനോടും ദ്വാരപാലന്മാരിൽ ഒരാളായ മാർസെല്ലസ്സിനോടുംകൂടി ഈ പ്രേതം പതിവായി സഞ്ചരിക്കുന്ന മുഖമണ്ഡപത്തിൽ നിലയുറപ്പിച്ചു. രാത്രി വളരെ തണുപ്പുള്ളതായും കാറ്റ് അസുഖകരമായും ഇരുന്നതുകൊണ്ട് ഹാംലെറ്റും ഹൊറേഷ്യോവും അവരുടെ ചങ്ങാതിയും അന്നത്തെ ശൈത്യാധിക്യത്തെപ്പറ്റി സംസാരിച്ചുകൊണ്ട് ഉറക്കമിളച്ചിരുന്നു. എന്നാൽ അവരുടെ സംഭാഷണം "ഇതാ പ്രേതം വരുന്നു" എന്ന് ഹൊറേഷ്യോ പറഞ്ഞതോടുകൂടി പെട്ടെന്ന് അവസാനിച്ചു.

തന്റെ പിതൃപ്രേതത്തിന്റെ പെട്ടെന്നുള്ള ആവിർഭാവം രാജകുമാരനിൽ അസാമാന്യമായ വിസ്മയവും ഭയവും ജനിപ്പിച്ചു. അദ്ദേഹം പ്രേതത്തെ കണ്ടയുടനെ തങ്ങളെ രക്ഷിക്കണമെന്നു ദേവദൂതന്മാരോടും പരദൈവങ്ങളോടും പ്രാർത്ഥിച്ചു. പിന്നീട് പ്രേതത്തിനോടിപ്രകാരം പറഞ്ഞു. അങ്ങ് നന്മക്ക് ഹേതുഭൂതനായ ദേവനോ ശപിക്കപ്പെട്ട അസുരനോ ആകട്ടെ. അങ്ങ് സ്വർഗ്ഗത്തിൽനിന്ന് അനുഗ്രഹങ്ങളെയോ നരകത്തിൽനിന്ന് കഷ്ടതകളെയോ ആവാഹിക്കട്ടെ. അങ്ങയുടെ ഉദ്ദേശ്യം സത്തോ അസത്തോ ആയിരിക്കട്ടെ. അങ്ങ് ഇപ്പോൾ ഒരു സംശയാസ്പദമായ രൂപത്തെ അവലംബിച്ച് ആവിർഭവിച്ചിരിക്കുന്നതുകൊണ്ട് ഞാൻ അങ്ങയോട് സംസാരിക്കണമെന്നു തന്നെ തീർച്ചയാക്കി. ഞാൻ അങ്ങയെ ഹാംലെറ്റെന്നും രാജാവെന്നും പിതാവെന്നും രാജതുല്യനായ ഡെയിൻ എന്നും ആഹ്വാനം ചെയ്യും. ദയവ് ചെയ്ത് എന്നോട് ഉത്തരം പറയണമേ! ഞാൻ അജ്ഞതാനം നിമിത്തം ശിഥിലീഭവിക്കാതിരിക്കട്ടെ. മരണാനന്തരം സംസ്കരിക്കപ്പെട്ട പരിശുദ്ധനായ അങ്ങയുടെ ശരീരാവശേഷം എന്തുകൊണ്ടാണ് അതിന്റെ ആവരണത്തെ ഭേദിച്ച് പുറത്തുവന്നത്? എന്തുകൊണ്ടാണ് അങ്ങയെ അടക്കം ചെയ്തിരുന്ന ശവകുടീരം തന്നത്താൻ തുറന്ന അങ്ങയെ പുറത്തേക്ക് തള്ളിയത്. എന്തിനാണ് കവചം ധരിച്ചിട്ടുള്ള അങ്ങയുടെ മൃതശരീരം വീണ്ടും ചന്ദ്രികയെ ദർശിക്കുകയും രാത്രിയെ ഭയങ്കരമാക്കുകയും ചെയ്യുന്നത്. പ്രകൃതിയുടെ കളിപ്പാവകളായ ഞങ്ങളെ എന്തിനാണ് മനസ്സിന്റെ വ്യാപ്തിക്ക് അതീതമായ ചിന്തകൾകൊണ്ട് ഇത്ര ഭയങ്കരമാംവണ്ണം പീഡിപ്പിക്കുന്നത്. ഇത് എന്തിനാണ്? ഞങ്ങൾ എന്താണ് ചെയ്യേണ്ടതെന്ന് പറയുക.

ഇത്രയും പറഞ്ഞപ്പോൾ പ്രേതം ഹാംലററിനെ തന്റെ കൂടെ വരുന്നതിനായിട്ടു കൈകാട്ടിവിളിച്ചു. ഹാംലററ് അനുസരിച്ച് പോകാൻ ഭാവിച്ചപ്പോൾ ഹൊറേഷ്യോവും മാർസെലസ്സും രാജകുമാരനെ വിരോധിച്ചു. എന്തുകൊണ്ടെന്നാൽ ഇതു് രാജകുമാരനെ അടുക്കലുള്ള സമുദ്രതീരത്തിലേക്കൊ ഭയങ്കരമായ പർവ്വതശിഖരത്തിലേക്കൊ ആകർഷിച്ചു കൊണ്ടുപോയി ഭയപ്പെടുത്തി ഭ്രാന്തചിത്തനാക്കിത്തീർക്കുന്ന വല്ല ഭൂതവും ആയിരിക്കുമോ എന്ന് അവർ ശങ്കിച്ചു. എന്നാൽ അവരുടെ ഉപദേശങ്ങളും പ്രാർത്ഥനകളും ഹാംലററിന്റെ നിശ്ചയത്തെ ഭേദപ്പെടുത്തുന്നതിനു പര്യാപ്തമല്ലായിരുന്നു. എന്തുകൊണ്ടെന്നാൽ അദ്ദേഹം ജീവിതത്തെത്തന്നെ ഒരു ഭാരം എന്ന നിലയിലാണു ഗണിച്ചിരുന്നതു്. അതുകൊണ്ടു് അതുപേക്ഷിക്കുന്നതിൽ അദ്ദേഹം ഒട്ടും ഭയപ്പെട്ടില്ല. അദ്ദേഹത്തിന്റെ ആത്മാവാകട്ടെ നിത്യനായിരുന്നതുകൊണ്ടു പ്രേതത്തിന് അതിനോടു് എന്തുചെയ്വാൻ കഴിയും? ഇപ്രകാരം പറഞ്ഞുംകൊണ്ടു കൂട്ടുകാരുടെ പ്രതിബന്ധം വകവയ്ക്കാതെ അദ്ദേഹം പ്രേതത്തെ അനുഗമിച്ചു.

അവർ ഇരുവരും തനിച്ചായപ്പോൾ ഇപ്രകാരം അവർ തമ്മിൽ ഒരു സംഭാഷണം നടന്നു. പ്രേതം:- ഞാൻ നിന്റെ പിതാവിന്റെ പ്രേതമാണു് എന്റെ ജീവിതകാലത്തിൽ ചെയ്ത ദുഷ്കർമ്മഫലം നശിക്കുന്നതുവരെ പകൽസമയം ഒക്കെയും അഗ്നിമദ്ധ്യത്തിൽ അനശനം ദീക്ഷിച്ച് വസിക്കുന്നതിനും രാത്രിയിൽ പുറത്തിറങ്ങി സഞ്ചരിക്കുന്നതിനും വിധിക്കപ്പെട്ടിരിക്കുന്നു. എന്റെ കാരാഗൃഹത്തിലെ രഹസ്യങ്ങളെ വെളിപ്പെടുത്തരുതെന്നുള്ള നിരോധനാജ്ഞയില്ലായിരുന്നുവെങ്കിൽ നിനക്കു് രോമാഞ്ചം ജനിപ്പിക്കുന്നതും മനസ്സിനെ വ്യാകുലപ്പെടുത്തുന്നതും രക്തത്തെ സ്തംഭിപ്പിക്കുന്നതും നേത്രങ്ങളെ തൽസ്ഥാനത്തുനിന്നും ചലിപ്പിക്കുന്നതും ആയ ഒരു കഥ ഞാൻ പറയുമായിരുന്നു. എന്നാൽ ഈ കഥ മനുഷ്യശ്രവണങ്ങൾക്കു ശ്രാവ്യമായിട്ടുള്ളതല്ല. നിന്റെ പ്രിയപിതാവിനെ നീ അല്പമായിട്ടെങ്കിലും സ്നേഹിക്കുന്നുവെങ്കിൽ ഞാൻ പറയുന്നതിനെ ശ്രദ്ധിച്ച് കേൾക്കുക.

ഹാംലററ്:- 'ഹാ ദൈവമേ!'

പ്രേതം:-'അദ്ദേഹത്തിന്റെ നീചവും അമനുഷ്യോചിതവുമായ വധത്തിനു പ്രതിക്രിയചെയ്യുക'

ഹാംലററ്:- 'വധമോ!'

പ്രേതം:- 'ഏററവും നിന്ദ്യവും അസാധാരണവും മൃഗീയവുമായ വധം തന്നെ.'

ഹാംലററ്:- 'അശ്ശ് ക്ഷണത്തിൽ എന്നോട്ട് പറയണം. എന്തുകൊണ്ടെന്നാൽ എനിക്ക് ഉടനടി അതിന് പ്രതിക്രിയ ചെയ്യേണ്ടിയിരിക്കുന്നു.'

പ്രേതം:- നിനക്ക് അതിന് ഉത്സാഹമുണ്ടെന്ന് എനിക്കു മനസ്സിലായി. ഇക്കാര്യത്തിൽ നീ ഉടനടി പ്രവൎത്തിച്ചില്ലെങ്കിൽ നിന്നെ മന്ദോത്സാഹി എന്നുതന്നെ വിചാരിക്കണം. ഇതാ കഥ കേട്ടുകൊള്ളൂ. ഒരു ദിവസം ഞാൻ ഉദ്യാനത്തിൽ കിടന്നുറങ്ങുമ്പോൾ എന്നെ ഒരു പാമ്പു കടിച്ചു എന്നുള്ള വൎത്തമാനം പരസ്യപ്പെടുത്തി ഡെൻമാക്കിലുള്ളവരുടെ എല്ലാവരുടേയും കണ്ണുകളെ ആ വ്യാജവാൎത്തകൊണ്ട് ദൂഷിപ്പിച്ചു. എന്നാൽ ഓമനക്കുമാരാ! നിന്റെ അച്ഛനെക്കടിച്ച പാമ്പ് ഇപ്പോൾ അദ്ദേഹത്തിന്റെ കിരീടം ധരിച്ചിരിക്കുന്നു.!

ഹാംലററ്:- എന്റെ പിതൃവ്യനോ? എന്നാൽ എന്റെ ഊഹം ശരിതന്നെ.

പ്രേതം:- "അങ്ങിനെ തന്നെ. ആ ദുർഗന്ധം അഗമ്യഗാമിയും ആയ ജന്തു അയാളുടെ കൗശലവും ഉപായവുംകൊണ്ടു സദ്വൃത്തയെന്നു ഭാവിച്ചിരുന്ന എന്റെ ഭാൎയ്യയെ സ്വാധീനപ്പെടുത്തി. അല്ലയോ കുമാരാ! എത്ര വലിയ അധഃപതനമാണ് ഇവിടെ സംഭവിച്ചത്. ഞാൻ സഹധൎമ്മിണി എന്ന നിലയിൽ ആചരിച്ച് വന്ന അവൾ എന്നേക്കാൾ എത്രയോ നികൃഷ്ടനായ ഒരു പുരുഷനെയാണ് വരിച്ചത്. കാമം ഏതെല്ലാംരൂപത്തിൽ വശീകരിക്കാൻ ശ്രമിച്ചാലും പാതിവ്രത്യം ഒരിക്കലും വ്യതിചലിക്കയില്ല. നേരേമറിച്ചു വിഷയാസക്തി ദേവന്മാരിൽതന്നെ ആയിരുന്നാലും ചാരിത്രഭംഗത്തിന് ഇടയാകാതെയിരിക്കയില്ല. എന്നാൽ ഞാൻ എന്റെ കഥയെ ചുരുക്കട്ടെ. പ്രഭാതം സമീപിച്ചുവെന്നു തോന്നുന്നു. സായാഹ്നത്തിൽ പതിവുപോലെ ഞാൻ തോട്ടത്തിൽ കിടന്നുറങ്ങുമ്പോൾ കൈയ്യിൽ വിഷച്ചെടിയുടെ നീരുനിറച്ച ഒരു കുപ്പിയോടുംകൂടി നിന്റെ പിതൃവ്യൻ പതുക്കെ അടുത്തുവന്ന് അത് എന്റെ കൎണ്ണദ്വാരങ്ങളിൽ ഒഴിച്ചു. അതിന്റെ വിഷശക്തി നാഡികളിലും രക്തത്തിലും വ്യാപിച്ച് ശരീരത്തെ സ്തംഭിപ്പിക്കുകയും ഒടുവിൽ ജീവഹാനി വരുത്തുകയും ചെയ്തു. ഇപ്രകാരം ഒരു സഹോദരന്റെ കൈയ്യാൽ എന്റെ ജീവനും കിരീടവും രാജ്ഞിയും അപഹരിക്കപ്പെട്ടു. എന്നുതന്നെയല്ല, എനിക്ക് പാപശാന്തി ചെയ്യുന്നതിനാകട്ടെ പശ്ചാത്തപിക്കുന്നതിനാകട്ടെ എന്റെ ഊനതകളെ പരിഹരിക്കുന്നതിനാകട്ടെ സമയം തരാതെ പെട്ടെന്ന് ഞാൻ ഹനിക്കപ്പെട്ടു. എത്ര ഭയങ്കരം! നി

നക്ക് പൗരുഷമുണ്ടെങ്കിൽ ഇതിന് പ്രതിക്രിയചെയ്യുക. ഈ വിഷയത്തിൽ നീ എന്തുതന്നെ പ്രവൃത്തിച്ചാലും നിൻെറ മാതാവിന് ഉപദ്രവകരമായ യാതൊരു പ്രവൃത്തിയും ചെയ്യരുതു്. അവളെ ഈശ്വരൻേറയും മനസ്സാക്ഷിയുടേയും ശിക്ഷക്കായിട്ട് വിട്ടേക്കുക. ഇതാ ഞാൻ യാത്രപറയുന്നു. മിന്നാമിനുങ്ങിൻെറ മങ്ങിയ വെളിച്ചം പ്രഭാതമായിയെന്ന് സൂചിപ്പിക്കുന്നു. ഒന്നുകൂടി ഞാൻ യാത്രപറയുന്നു. എന്നെ ഓർമ്മിക്കണം.

പ്രേതം മറഞ്ഞതിൽപിന്നെ ഹാംലെറ്റ് ഇപ്രകാരം വിചാരിച്ചുറച്ചു. "പ്രേതം എന്നോടാജ്ഞാപിച്ചതു് അതിനെ ഓർമ്മിക്കണം എന്നാണല്ലൊ. ശരിതന്നെ ഇന്നുമുതൽ എൻെറ മനസ്സിൽ നിന്നും നിസ്സാരങ്ങളായ സകലകാര്യങ്ങളേയും പുസ്തകങ്ങളിൽനിന്നൊ നിരീക്ഷണംകൊണ്ടൊ ഗ്രഹിച്ചിട്ടുള്ള സകല തത്വങ്ങളേയും അനുഭവങ്ങളേയും ഉന്മാർജ്ജനം ചെയ്യാൻ ഉറച്ചിരിക്കുന്നു. മററു നികൃഷ്ടകാര്യങ്ങളെ സ്പർശിക്കാതെ എൻെറ മനോഗ്രന്ഥത്തിൽ അദ്ദേഹത്തിൻെറ ആജ്ഞ മാത്രം ഉന്മാർജ്ജനം ചെയ്യാതെ കിടക്കുന്നതാണ് എന്നു ഞാനിതാ പ്രതിജ്ഞചെയ്യുന്നു. ഇത്രയും കഴിഞ്ഞതിനുശേഷം ഹോറേഷ്യോവും മാർസെലസ്സും അദ്ദേഹത്തിൻെറ അടുക്കൽ വന്ന് ഇപ്രകാരം ചോദിച്ചു.

ഹോറേഷ്യോ:- സ്വാമിൻ! എന്താണ് സംഭവിച്ചതു്.

ഹാം:- എല്ലാം വിസ്മയം തന്നെ.

ഹോറേ:- ദയവു് ചെയ്തു് അതു് ഞങ്ങളോടു പറയണം.

ഹാം:- ഇല്ല നിങ്ങൾ അതു് പരസ്യമാക്കും.

ഹൊറേ:- ഞങ്ങൾ അങ്ങിനെ ചെയ്കയില്ലെന്ന് ഇതാ പ്രതിജ്ഞചെയ്യുന്നു.

ഹാം:- എന്നാൽ ഡെൻമാർക്കിൽ ഇന്നത്തെ രാജാവിനെപ്പോലെ ദുഷ്ടന്മാർ ആരും ഇല്ല.

ഹോറേ:- സ്വാമിൻ! ഇതു് പറയുന്നതിനു ശവക്കുഴിയിൽനിന്നും ഒരു പ്രേതം എഴുന്നേററു വരേണ്ട ആവശ്യമില്ലല്ലൊ.

ഹാം:- നിങ്ങൾ പറയുന്നതു് ശരിതന്നെ. ഇനി അധികം പറയേണ്ട ആവശ്യമില്ല. ഇനി നമുക്ക് അന്യോന്യം ഹസ്തദാനം ചെയ്തു പിരിയാം. നിങ്ങൾ സ്വേച്ഛാനുസരണം നിങ്ങളുടെ ജോലിക്ക് പോവുക. ഞാൻ പോയി പ്രാർത്ഥിക്കട്ടെ.

ഹോറേഷ്യോ:- സ്വാമിൻ ഇങ്ങിനെ പറഞ്ഞാൽ പോരാ.

ഹാം:- എന്താ നിങ്ങഠം എന്നോട്ട മുഷിഞ്ഞോ?

ഹോറേ:- എനിക്ക് മുഷിച്ചിലൊന്നുമില്ല.

ഹാം:- ഇപ്പോഠം പ്രത്യക്ഷനായികണ്ട പ്രേതം പറഞ്ഞതൊക്കെ സത്യമാണ്. ഞങ്ങഠം തങ്ങളിൽ ഉണ്ടായ സംഗതികഠം അറിയാനാഗ്രഹമുണ്ടെങ്കിൽ നിങ്ങഠം യഥാശക്തി ഗ്രഹിച്ചുകൊള്ളുക. എനിക്ക് നിങ്ങളോട്ട് ഒരപേക്ഷമാത്രം ചെയ്യാനുണ്ട്.

ഹോറേ:- സ്വാമിൻ അതെന്താണ്.

ഹാം:- ഇന്ന് നിങ്ങഠം കണ്ട കാഴ്ചയെപ്പററി ഒരു അക്ഷരം മിണ്ടിപോകരുത്.

ഹോറേ:- മാർസെ—സ്വാമിൻ! ഞങ്ങഠം ഒരിക്കലും പുറത്തു പറകയില്ല.

ഹാം:- അതുപോരാ, സത്യം ചെയ്യണം.

ഹോറേ:- അങ്ങിനെ ചെയ്കയില്ലെന്നു സത്യം ചെയ്യുന്നു.

ഹാം:- അതുപോരാ, ഇതു് വെളിപ്പെടുത്തുകയില്ലെന്ന് എൻെറ വാളിൻെറ മുനയിൽതൊട്ട് സത്യം ചെയ്യണം.

പ്രേതം:- (താഴെനിന്നുകൊണ്ട്) സത്യം ചെയ്യുക.

ഹാം:- ഹേ പ്രേതമേ! സമാധാനപ്പെട്ടിരിക്കുക.

അവർ ഇരുവരും സത്യംചെയ്തു പിരിഞ്ഞു.

പ്രകൃത്യാ ചപലനും നിരുത്സാഹിയുമായ ഹാംലററ് പ്രേതദശ്നാനന്തരം വ്യസനാക്രാന്തനും വിവേകശൂന്യനുമായി ഭവിച്ചു. ഹാംലററിന് തൻെറ പിതാവിൻെറ മരണകാരണം സൂക്ഷ്മമായി മനസ്സിലായിട്ടുണ്ടെന്നും തന്നിമിത്തം അതിനു് പ്രതികാരം ചെയ്യാൻ ഒരുങ്ങുന്നുണ്ടെന്നും ക്ലാഡിയസ്സിനു് സംശയം തോന്നാതിരിക്കുവാൻ വേണ്ടി തനിക്ക് ഭ്രാന്താണെന്നുള്ള മട്ടിൽ സംസാരിക്കുകയും പ്രവൃത്തിക്കുകയും ചെയ്യണമെന്ന് അദ്ദേഹം തീച്ച്യാക്കി. ഹാംലററ് ഭ്രാന്തനാകകൊണ്ട് പ്രതികാരം ചെയ്യുവാൻ അശക്തനാണെന്നും ക്ലാഡിയസ്സിനെ ബോധപ്പെടുത്തുന്നതിനും തൻെറ ഉള്ളിൽ ജ്വലിക്കുന്ന വ്യസനത്തെ മറക്കുന്നതിനും ഇതു് ഒരു നല്ല ഉപായമാണെന്ന് രാജകുമാരന് തോന്നി. ഇതുമുതൽക്ക് ഹാംലററ തൻെറ വസ്ത്രധാരണത്തിലും സംഭാഷണത്തിലും ഒരു അസാധാരണത്വവും ഔദാസീന്യവും പ്രദശിപ്പിച്ചുവന്നു. ഹാംലററ് ഭ്രാന്തവേഷം സാമത്ഥ്യത്തോടെ അഭിനയിച്ചതുകൊണ്ടു രാജാവും രാജ്ഞിയും പുച്ഛിക്കപ്പെട്ടു. അവക്ക് പ്രേതദശനത്തെപ്പററി ഒററിവും ഇല്ലാതിരുന്നതുകൊണ്ടു രാജകുമാരൻെറ ഉന്മാദം രാജാവിൻെറ മരണംനിമിത്തമായിരിക്കാൻ തരമില്ലെന്നും അയാളുടെ അ

സ്വാസ്ഥ്യം പ്രേമം നിമിത്തം ആയിരിക്കണമെന്നും അവർ ഊഹിച്ചു ആ പ്രേമഭാജനം ആരാണെന്ന് അവർക്ക് മനസ്സിലായി എന്നും അവർ വിചാരിച്ചു.

മേൽവിവരിച്ചതുപോലെയുള്ള സുഖാവസ്ഥയിൽ പ്രവേശിക്കുന്നതിനുമുമ്പ് ഹാംലററിനു രാജാവിൻെറ പ്രധാന സചിവനായ പൊളോണയസ്സിൻെറ പുത്രി 'ഒഫീലിയാ' എന്ന സുമുഖിയായ കന്യകയിൽ അസാമാന്യമായ അനുരാഗം ജനിച്ചിട്ടുണ്ടായിരുന്നു. അയാൾ അവൾക്ക് എഴുത്തുകളും മോതിരങ്ങളും സമ്മാനിച്ചതിനും പുറമെ പ്രേമസൂചകമായ മററനേകം സംഭാവനകളും ചെയ്തിട്ടുണ്ടായിരുന്നു. ആ കന്യക ഹാംലററിൻെറ പ്രതിജ്ഞകളും പ്രാർത്ഥനകളും നിർവ്യാജങ്ങളാണെന്നു വിചാരിച്ചുമിരുന്നു. എന്നാൽ ഇടക്ക് അദ്ദേഹത്തിനുണ്ടായ അസ്വാസ്ഥ്യം നിമിത്തം അയാൾ ഒഫീലിയായെ മുമ്പിലത്തേപ്പോലെ ആദരിച്ചുവന്നില്ല. അദ്ദേഹം ഭ്രാന്തവേഷം അഭിനയിച്ചു തുടങ്ങിയതിൽപ്പിന്നെ അവളോട് ഏറക്കുറെ നിർദ്ദയമായും അനാദരവോടുകൂടിയും പെരുമാറിവന്നു. ഗുണവതിയായ അവൾ അദ്ദേഹത്തെ ശാസിക്കുകയൊ ആക്ഷേപിക്കുകയൊ ചെയ്തില്ല. നേരേമറിച്ച് അദ്ദേഹത്തിൻെറ അസ്വാസ്ഥ്യം നിമിത്തമാണ് അവളോടു മുമ്പിലത്തേപ്പോലെയുള്ള അനുരാഗം പ്രദർശിപ്പിക്കാത്തത് എന്ന് സമാധാനപ്പെട്ടിരുന്നു.



# പുസ്തകാഭിപ്രായം.

## പ്രേമഹോമം.

ഗ്രന്ഥകർത്താ:- എം. ആർ. വേലുപ്പിള്ള ശാസ്ത്രി, ബി. എ.

ബി. വി. ബുക്കഡിപ്പൊ, തിരുവനന്തപുരം. വില 1—4—0.

ഷേക്സ്പിയർ മഹാകവിയുടെ ഉത്തമകൃതികളിലൊന്നായ 'ഒത്തെല്ലൊ' എന്ന ശോകപര്യവസായിയായ നാടകത്തിൻെറ ഇതിവൃത്തത്തെ സ്വീകരിച്ച് ആഖ്യായികാരൂപത്തിലെഴുതിയതാണു ഞങ്ങളുടെ മുമ്പിലിരി

ക്കുന്ന പ്രേമഹോമം-ദുശ്ശങ്കകൊണ്ടുണ്ടാകുന്ന അത്യാപത്തിനെ ഉദാഹരിക്കുകയാണ് ഈ കഥയുടെ ഉദ്ദേശ്യം. ഇതിലെ നായകനായ ശേഖരപിള്ള മല്ലികാവിലാസത്തിലെ വിലാസിനിയെ സ്വഭവനത്തിൽനിന്നു ആരുമറിയാതെ അന്നുരാത്രി അപഹരിച്ചുകൊണ്ടുപോയി വിവാഹം ചെയ്കയും, ശേഖരപിള്ളയുടെ കീഴിലുള്ള അമ്മുണ്ണിക്കുറുപ്പ് എന്ന പോലീസുകാരൻ തനിക്കു കിട്ടേണ്ടതായ ഉദ്യോഗക്കയററം ഒരു ഗോപാലക്കൈമൾ നിമിത്തം നഷ്ടപ്പെട്ടുപോയി എന്നു കരുതിവെച്ചു പ്രതിക്രിയയായി വിലാസിനിക്ക് കൈമളുമായി ഗൂഢസംസർഗ്ഗമുണ്ടെന്നു പിള്ളയെ തെററിധരിപ്പിക്കയും മുൻകോപിയും വിവേകഹീനനുമായ ശേഖരപിള്ള കുറുപ്പിൻെറ വാക്കു വിശ്വസിച്ചു നിരപരാധിയായ വിലാസിനിയെ തൻെറ കോപാഗ്നിക്കിരയാക്കുകയും വാർദ്ധക്യം മനസ്സിലായശേഷം തന്നെത്താൻ വെടിവച്ചു ജീവാപായം വരുത്തുകയും ചെയ്യുന്നു എന്നുള്ളതാണു കഥയുടെ ചുരുക്കം. കഥാരംഗം തിരുവിതാംകൂറും കഥാപാത്രങ്ങളെ കേരളീയരുമാക്കിയതുനിമിത്തം കഥക്കു കുറെ കോട്ടം തട്ടീട്ടില്ലെന്നു പറഞ്ഞുകൂടാ. ഒരു ഉൽകൃഷ്ടകുഡുംബത്തിൽ ജനിച്ചവളും സുശീലയുമായ വിലാസിനി ശുദ്ധനായ കാരണവനെ വഞ്ചിച്ചു അർദ്ധരാത്രിസമയം തൻെറ കാമുകനൊന്നിച്ചു ഭവനം വിട്ടുപോയി എന്നു വരുത്തിയതു് അത്ര പന്തിയായിട്ടില്ല. വിലാസിനിയുടെ പ്രവൃത്തിയെ ന്യായീകരിക്കത്തക്ക സംഗതികളൊന്നും കഥയിൽ കാണുന്നില്ല. ഭാഗിനേയിയുടെ ഹിതത്തിനു വിപരീതമായി ഒരുവനെ വിവാഹം ചെയ്വാൻ അവളെ കാരണവൻ നിർബ്ബന്ധിക്കയുണ്ടായിട്ടില്ല. ആ സ്ഥിതിക്കു മേൽപ്രകാരം പ്രവൃത്തിച്ച വിലാസിനിയെ ധൂർത്തകളുടെ കൂട്ടത്തിലെ ഗണിക്കാൻ തരമുള്ളു. ഇതിനും പുറമെ കാരണവൻ ഉൾപ്പെട്ട സദസ്സിൽ വെച്ചു നവോഢയായ വിലാസിനിയെക്കൊണ്ട് ഒരു പ്രസംഗം ചെയ്യിച്ചതിലും അനൗചിത്യമില്ലെന്നു പറവാൻ തരമില്ല. കഥാരചനയെ സംബന്ധിച്ചേടത്തോളം ഇങ്ങിനെ ചില ദോഷങ്ങളല്ലാതെ പറയത്തക്കതായിട്ടൊന്നുമില്ല. അമ്മുണ്ണിക്കുറുപ്പിൻെറ കൌടില്യം, വിലാസിനിയുടെ ഭർത്തൃസ്നേഹം, അമ്മുവിൻെറ സ്വാമിനിയിലുള്ള ഭക്തി എന്നിവയെല്ലാം കഥയിൽ നല്ലവണ്ണം പ്രകാശിക്കുന്നുണ്ട്.

ഇതിലെ ഭാഷാരീതി ആംഗ്ലേയഗ്രന്ഥകാരനായ ജോൺസൺ അല്പം പൊടിതരാൻ തൻെറ സ്നേഹിതനോടു ചോദിച്ച പ്രസിദ്ധവാക്യത്തെയാണു അനുസ്മരിപ്പിച്ചിരിക്കുന്നതു്. വളച്ചുകെട്ടിയ ദീർഘവാചകങ്ങളും അനാവശ്യ സംസ്കൃതപദപ്രയോഗങ്ങളും വായനക്കാരെ സാമാന്യത്തിലധികം ക്ലേശിപ്പിക്കുന്നതാണ്. അസാധാരണക്ഷമയുള്ളവൎക്കല്ലാതെ പുസ്തകം വായിച്ചുതീർക്കാൻ സാധിക്കയില്ല. താഴെ എഴുതുന്ന വാക്യത്തിൻെറ അ

ത്ഥം സ്പഷ്ടമല്ല. "കോപതാപങ്ങളുടെ ഏകോപിച്ച ആക്രമണാഭിഘാതങ്ങൾമൂലം നിശ്ശേഷം ക്ഷതചിത്തനായ വൃദ്ധൻ കൃഷ്ണമേനോനും അദ്ദേഹത്തിൻെറ അനുഗാമികളായി പുരാണപ്രസിദ്ധനായ ഉത്തരകുമാരൻെറ ശൂരത പ്രദർശിപ്പിച്ചു ചാടിക്കുതിച്ചു. സമരരംഗത്തിൽനിന്നു പിന്മാറിയ വീരശൂരന്മാരും ശ്മശാനഭൂവിൽനിന്നു സംസ്കാരക്രിയാസാക്ഷികളായി തിരിച്ചെത്തുന്നവരുടെ ലൌകികബന്ധാവജ്ഞയിൽ മുഴുകി സ്വഭവനങ്ങളെ പ്രാപിച്ചു" ഇതുപോലെയുള്ള വാക്യങ്ങൾ പലതുമുണ്ട്. പക്ഷെ അവയെ ഉദ്ധരിച്ചു വായനക്കാരുടെ ക്ഷമയെ പരീക്ഷിക്കാൻ വിചാരിക്കുന്നില്ല. 'മസൂരികാദേവതയുടെ മുഗ്ദ്ധലകടാക്ഷമുക്താഫലങ്ങൾ'ക്കുള്ള സ്വാരസ്യം ആസ്വദിപ്പാൻ ഞങ്ങൾക്കു കഴിഞ്ഞിട്ടില്ല.

സംഭാഷണങ്ങളിൽ ഉപയോഗിച്ച ഭാഷക്കും ഔചിത്യക്കുറവുണ്ട്. മിക്ക പാത്രങ്ങളുടേയും സംഭാഷണങ്ങൾ ഏകദേശം ഒരുപോലെയാണ്. ഇവിടത്തെ അദ്ദേഹം എന്നെ കരുതുംപോലെ ...... അയിളു നിരപരാധിയാണെ — ശെമ്പന്ധസംബന്ധങ്ങളാഡീ........ അവിടത്തേക്ക് അയോട്ടു സ്വകാര്യവിരോധ ഇണ്ട്" എന്നാണ്. ഇതുപോലെ സംസാരിക്കുന്ന വല്ല മലയാളിസ്ത്രീകളുണ്ടോ എന്നറിഞ്ഞുകൂടാ. എന്നാൽ അവ ഒരു നായികക്കു ചേർന്ന വാക്കുകളല്ല. "ഭ്യോതലം ആ ദുഷ്പ്രവൃത്തിഗന്ധത്തിൽ കേവലം പരാങ്മുഖമായിരിക്കുന്നു. പരമഭാസുരനായ നിശാനാഥൻ.........ആ ദുഷ്പ്രവൃത്തിദർശനത്താൽ കളങ്കപങ്കിലത കൈക്കൊള്ളുന്നു" എന്നിങ്ങനെ ഗ്രന്ഥകർത്താവിൻെറ ഭാഷയിൽതന്നെ സംസാരിക്കുന്ന ഇൻസ്പെക്ടർ ശേഖരപിള്ളയെക്കൊണ്ട് 'ഹെഡോ മടശ്ശാമ്പ്രാണി......യേഥുചാര്യം........ ഇനിത്ഥാൻ മിണ്ടരുത്.....ഹവാൾ കുഞ്ഞമ്മായൊഡാ......അഥവാൾ വളഞ്ഞോ........സൂത്രങ്ങൾ ഹെന്നോറാണ്.......ഹപ്പോൾ തൊഹററില്ലെന്നു വെച്ചു" എന്നിപ്രകാരം പറയിക്കുന്നതിൻേറയും ഇടക്കിടക്ക് 'ങ്യയ്' എന്നു പൂച്ച കരയുംപോലെ ശബ്ദിപ്പിക്കുന്നതിൻേറയും ഉദ്ദേശ്യം നല്ലപോലെ മനസ്സിലാവുന്നില്ല. എത്രതന്നെ ക്ഷോഭിച്ചാലും ഒരാൾ ഈമലെഴുതിയതുപോലെ സംസാരിക്കുമോ എന്നു സംശയമാണ്. വിദ്വാനായ ഗ്രന്ഥകാരൻെറ തൂലികയിൽനിന്ന് ഇനിയും അനേകകൃതികൾ പുറപ്പെടുവാൻ എടയുള്ളതുകൊണ്ട് അദ്ദേഹം ഭാഷയുടെ കാര്യത്തിൽ കുറേക്കൂടി ശ്രദ്ധ പതിപ്പിക്കുമെന്നു വിശ്വസിക്കുന്നു. ഈജാതി പുസ്തകങ്ങൾ ലളിതവും അക്ലിഷ്ടവുമായ ഭാഷയിൽ എഴുതുന്നതാണ് അധികം പ്രയോജനകരമായിരിക്കുക എന്ന് അദ്ദേഹം ധരിച്ചാൽകൊള്ളാം.



# വിദ്യാഭ്യാസപരിഷ്കാരസംബന്ധമായ നിർദ്ദേശങ്ങൾ.

(ആർ. ഈശ്വരപിള്ള ബി. ഏ.)

ഇപ്പോഴത്തെ വിദ്യാഭ്യാസപദ്ധതിയിൽ വരുത്തേണ്ട പരിഷ്കാരമാർഗ്ഗങ്ങളെപ്പററി പര്യാലോചിക്കുമ്പോൾ ഈ സംസ്ഥാനത്തിലെ വിദ്യാഭ്യാസചരിത്രത്തെ പ്രത്യവേക്ഷണം ചെയ്യുന്നതു് അഭിലഷണീയമാണ്. തിരുവിതാംകൂർ ചരിത്രത്തിൽ ഉദ്ദേശം 70 കൊല്ലങ്ങൾക്കുമുമ്പു് ആയില്യം തിരുനാൾ മഹാരാജാവു് തിരുമനസ്സിലേയും വിഖ്യാതനായ അദ്ദേഹത്തിന്റെ സചിവൻ രാജാ. സർ. ടി. മാധവറാവുവിന്റേയും ഭരണകാലത്താണു് പ്രജകളെ വിദ്യാഭ്യാസം ചെയ്യിക്കേണ്ടുന്ന ഭാരം ഇദംപ്രഥമമായി ഗവണ്മെന്റിൽനിന്നും കയ്യേററതു്. അതുവരെ ജനങ്ങളുടെ വിദ്യാഭ്യാസപരമായ ചുമതല അവർതന്നെയായിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്തു് രാജ്യത്തിന്റെ നാനാഭാഗങ്ങളിലുമായി ഉദ്ദേശ്യം 30 നാട്ടുഭാഷാവിദ്യാലയങ്ങളും 8 ഇംഗ്ലീഷുവിദ്യാലയങ്ങളും സ്ഥാപിക്കപ്പെട്ടു. മലയാളംസ്കൂളുകൾ ഒരു ഡയറക്ടരുടെ ഭരണത്തിൻകീഴിലും ഇംഗ്ലീഷുവിദ്യാലയങ്ങൾ ഒരു സൂപ്രേണ്ടിന്റെ കീഴിലും ആയിരുന്നു. ഈ രണ്ടു മേലധികാരികളും ദിവാനോടു് നേരിട്ടു് ഉത്തരവാദിത്വമുള്ളവരായിരുന്നു. നാട്ടുഭാഷാവിദ്യാലയങ്ങൾ ഇപ്പോഴത്തെ പ്രൈമറിവിദ്യാലയങ്ങളെക്കാൾ പഠിത്തത്തിൽ സ്വല്പം ഉപരിയായും ഇംഗ്ലീഷുവിദ്യാലയങ്ങൾ ഇപ്പോഴത്തെ മിഡിൽസ്കൂളുകളോടു് ഏറെക്കുറെ സാമ്യമുള്ളതായുമിരുന്നു. ഏതാനും കൊല്ലങ്ങൾക്കു് ശേഷം നാട്ടുഭാഷാവിദ്യാലയങ്ങളുടെ എണ്ണം വർദ്ധിക്കുക നിമിത്തം ഏകദേശം പന്ത്രണ്ടോളം ഇൻസ്പെക്ടർമാർ അവയുടെ പരിശോധനക്കും മേലന്വേഷണത്തിനുമായി നിയമിക്കപ്പെട്ടു. ഇംഗ്ലീഷുവിദ്യാലയങ്ങൾ പൂർവസ്ഥിതിയിൽത്തന്നെ ഇരുന്നതിനാൽ അവയുടെ പരിശോധനാവിഷയമായി യാതൊരു ഭേദഗതിയും ചെയ്തില്ല. പഴയരീതിയിൽ നടത്തിവന്ന കുടിപ്പള്ളിക്കൂടങ്ങൾക്കു സഹായധനം നൽകുന്ന ഒരു പുതിയപദ്ധതിയും ഏർപ്പെടുത്തപ്പെട്ടു. എന്നാൽ ഈ പദ്ധതിയെ ക്രമീകരിക്കുവാൻ വിദ്യാഭ്യാസനിയമങ്ങൾ ഒന്നുമുണ്ടായിരുന്നില്ല. ഇതുവരെ ശരിയായ ഒരു വിദ്യാഭ്യാസപദ്ധതിയും ഏർപ്പെട്ടത്തിട്ടില്ലായിരുന്ന ഇംഗ്ലീഷുവിദ്യാലയങ്ങളുടെ സ്ഥിതിയെ പരിഷ്കരിക്കുന്നതിനുവേണ്ടി 1053-ൽ തിരുവനന്തപുരം കാളേജിലെ പ്രിൻസിപ്പാളായിരുന്ന മി: റാസ്സിനെ നിയമിച്ചു. നാട്ടുഭാഷാവിദ്യാലയങ്ങൾ

പഴയപോലെ ഒരു പ്രത്യേകമേലധികാരിയുടെ കീഴിലായിരുന്നു. പരീക്ഷാ യോഗ്യതയുള്ള അദ്ധ്യാപകന്മാരെ നിയമിച്ചും പുതിയ പാഠ്യപുസ്തകങ്ങളേർപ്പെടുത്തിയും മി: റാസ്സ് വിദ്യാലയങ്ങളിൽകാര്യക്ഷമവും ക്രമീകരിച്ചതുമായ ഒരദ്ധ്യായനരീതി ഏർപ്പെടുത്തുകയും വിദ്യാലയനടത്തിപ്പിന് ഒരു നവജീവൻ പ്രദാനം ചെയ്യുകയും ചെയ്തു. ഈ ഏർപ്പാട് കാളേജിലെ രണ്ടാമത്തെ പ്രിൻസിപ്പാളായ മി: ഹാർവിയുടെ ഭരണാവസാനം വരെ നിലനിന്നു. അപ്പോൾ വീണ്ടും ഇംഗ്ലീഷ്സ്കൂളുകളുടെ പരിശോധനക്കായി ഒരു സൂപ്രേണ്ടിനെ നിയമിച്ചു. ഇക്കാലത്തിനിടക്ക് ഏതാനും ഇംഗ്ലീഷ്സ്കൂളുകൾ ഹൈസ്കൂളുകളായി ഉയർത്തപ്പെട്ടു. 1069-ൽ ആണ് കാളേജ് പ്രിൻസിപ്പാളായിരുന്ന ഡാക്ടർ മിച്ചലിനെ വിദ്യാഭ്യാസസെക്രട്ടറിയായി നിയമിക്കുകയും നാട്ടിൽനിലവിലിരുന്ന വിദ്യാഭ്യാസരീതിയെ പരിഷ്കരിക്കേണ്ടുന്ന ചുമതല അദ്ദേഹത്തെ ഭാരമേൽപ്പിക്കുകയും ചെയ്തത്. അദ്ദേഹം ഇംഗ്ലീഷും, മലയാളവും രണ്ടുതരം വിദ്യാലയങ്ങളിലും അവയുടെ നന്മയെ ഉദ്ദേശിച്ച് പല ഭേദഗതികളും ഏർപ്പെടുത്തി. മലയാളംസ്കൂളുകളുടെ ഡയറക്ടർഉദ്യോഗം അദ്ദേഹം നിറുത്തലാക്കുകയും രണ്ടുതരം വിദ്യാലയങ്ങളെയും ഗവർമ്മെൻറിനോട് നേരിട്ട് ഉത്തരവാദിത്വമുള്ള മൂന്ന് റേഞ്ച് ഇൻസ്പെക്ടർമാരുടെ കീഴിലാക്കുകയും ചെയ്തു. അദ്ദേഹം ഇംഗ്ലീഷും മലയാളവും സ്കൂളുകളിലെ അദ്ധ്യാപകന്മാരുടെ ശമ്പളം പരിഷ്കരിക്കുകയും പുതിയതായി ഗാൾസ്കൂളുകൾ സ്ഥാപിക്കുകയും റേഞ്ചിൻസ്പെക്ടറന്മാരുടെ നേരെ കീഴിലുള്ള മിഡിൽസ്കൂളുകൾ ഒഴിച്ച് പല ഗ്രേഡിലും ഉള്ള മലയാളം സ്കൂളുകളുടെ മേൽനോട്ടത്തിനായി അസിസ്റ്റൻറ് ഇൻസ്പെക്ടർമാരെയും സബ് അസി: ഇൻസ്പെക്ടറന്മാരെയും നിയമിച്ചു. ഇംഗ്ലീഷ്സ്കൂളുകളും റേഞ്ച്ഇൻസ്പെക്ടറന്മാരാൽ പരിശോധിക്കപ്പെട്ടുവന്നു. മലയാളം സ്കൂളുകളിലേക്ക് യോഗ്യതയുള്ള അദ്ധ്യാപകന്മാരെ ലഭിക്കേണ്ടതിനായിട്ട് മലയാളംമിഡിൽസ്കൂൾ പരീക്ഷയെന്നും മലയാളം ഹയർ എന്നും രണ്ടു പരീക്ഷകൾ ഏർപ്പെടുത്തുകയും ചെയ്തു. ഓരോന്നിലെയും അദ്ധ്യയനകാലം യഥാക്രമം മിഡിൽസ്കൂളും, മെട്രിക്കുലേഷനും പരീക്ഷകളെക്കൊണ്ട് അവസാനിച്ചിരുന്ന മിഡിൽസ്കൂളുകൾ എന്നും ഹൈസ്കൂളുകൾ എന്നും ഇംഗ്ലീഷുവിദ്യാലയങ്ങളെ രണ്ടായി തരംതിരിച്ചു. അദ്ധ്യാപകന്മാരുടെ ശമ്പളത്തേയും പരീക്ഷായോഗ്യതയേയും അടിസ്ഥാനപ്പെടുത്തിയുള്ള ഒരു സഹായധനപദ്ധതികൊണ്ട് ഇംഗ്ലീഷും മലയാളവും ആയ ഗ്രാൻറ്പള്ളിക്കൂടങ്ങളെ പ്രോത്സാഹിപ്പിച്ചുവന്നു. ഡാക്ടർ മിച്ചലിനെ പബ്ലിക്ഇൻസ്ട്രക്ഷൻ ഡയറക്ടരാക്കുന്നതുവരെ ഈ പദ്ധതി നടപ്പിലിരുന്നു. അദ്ദേഹം രണ്ടുതരം വിദ്യാലയങ്ങളിലും അനേകം പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. ഉന്നതക്ലാസ്സിനെ 8ന് പകരം 7 ആക്കി മലയാളം സ്കൂളുകളെ എ

ലിമെൻററി സ്കൂളുകൾ എന്നു രൂപാന്തരപ്പെടുത്തി. ഇപ്പോഴത്തെ പ്രൈമറി സ്കൂളുകളെയും മിഡിൽ സ്കൂളുകളെയും ലോവർ എലിമെൻററി എന്നും ഹയർ എലിമെൻററി എന്നും നാമകരണം ചെയ്തു. ലോവർ ഗ്രേഡ് സെക്കണ്ടറി സ്കൂളുകൾ എന്നും ഹയർ ഗ്രേഡ് സെക്കൻററി സ്കൂളുകൾ എന്നും ഇംഗ്ലീഷ് സ്കൂളുകളുടെ പേര് മാററപ്പെട്ടു. ഒരു എഡ്യൂക്കേഷൻ കോഡ് ഏർപ്പെടുത്തുകയും അദ്ധ്യാപകന്മാരുടെ ശമ്പളത്തെ അടിസ്ഥാനമാക്കാതെ മാനേജരന്മാർ സ്കൂൾ നടത്തിപ്പിന് ചിലവാക്കിവന്ന മുഴുവൻ തുകയേയും അടിസ്ഥാനപ്പെടുത്തി ഗ്രാൻറ് കൊടുത്തു് സഹായധനപദ്ധതി പരിഷ്കരിക്കുകയും ഇംഗ്ലീഷ് സ്കൂളുകളിലെ ഇംഗ്ലീഷ് സ്കൂൾ ലിവിംഗ് പരീക്ഷയോടു് അനുരൂപമായ മലയാളം സ്കൂൾ ലിവിംഗ് എന്ന് ഒരു പരീക്ഷ ഏഴാംക്ലാസ്സിൽ ഏർപ്പെടുത്തുകയും ഗ്രാൻറ് പള്ളിക്കൂടങ്ങളുടെ പരിശോധനയിൽ നിഷ്കൃഷ്ടമായ ഏർപ്പാടുകൾ ചെയ്യുകയും അസി: ഇൻസ്പെക്ടർമാരുടെ എണ്ണം കൂട്ടുകയും പരീക്ഷായോഗ്യതയെ അടിസ്ഥാനമാക്കി ഒരു 'ശമ്പളക്രമം' നടപ്പിൽവരുത്തി ഇംഗ്ലീഷുപള്ളിക്കൂടങ്ങളിലെ അദ്ധ്യാപകന്മാരുടെ ശമ്പളം വർദ്ധിപ്പിക്കുകയും ചെയ്തു. മലയാളം സ്കൂളുകളിലെ വാദ്ധ്യാന്മാരുടെ ശമ്പളവും ചെറുതായൊന്ന് പരിഷ്കരിക്കപ്പെട്ടു. മലയാളം സ്കൂളുകളിലെ അദ്ധ്യാപകന്മാരെ പരിശീലിപ്പിക്കുന്നതിനുവേണ്ടി സൗകര്യങ്ങളോടുകൂടി ഇംഗ്ലീഷുസ്കൂളുകളിലെ അദ്ധ്യാപകന്മാരുടെ പരിശീലനത്തിനു തിരുവനന്തപുരത്തു ഒരു ട്രെയിനിംഗ് കാളേജ് സ്ഥാപിക്കപ്പെട്ടു. ഗേൾസ് സ്കൂളുകളെ ഒരു പ്രത്യേക ഡിപ്പാർട്ടുമെൻറാക്കി അവയുടെ പരിശോധനാധികാരത്തെ മൂന്നോ നാലോ അസി: ഇൻസ്പെക്ട്രസ്സുകളാൽ സഹായിക്കപ്പെട്ട ഒരു ഇൻസ്പെക്ട്രസ്സിൽ നിക്ഷേപിച്ചു. റേഞ്ച് ഇൻസ്പെക്ടർമാരുടെ എണ്ണം മൂന്നിൽനിന്നു രണ്ടായി കുറക്കപ്പെട്ടു. ഈ രീതി കുറെക്കൊല്ലങ്ങൾവരെ നടപ്പിലിരുന്നു. മി: മിച്ചലിൻെറ വേർപാടോടുകൂടി ഈ പദ്ധതികൾക്കു പല ഭേദഗതികൾ ഉണ്ടായി. അദ്ദേഹം ഏർപ്പെടുത്തിയ സ്കൂളുകളുടെ പേരുകൾ വീണ്ടും ഭേദഗതി ചെയ്യപ്പെട്ടു. മലയാളംസ്കൂളുകൾ, പ്രൈമറി, മിഡിൽ, ഹൈ ഇങ്ങിനെ മൂന്നായി വിഭജിക്കപ്പെട്ടു. ഇംഗ്ലീഷ് സ്കൂളുകളേയും അപ്രകാരംതന്നെ നാമകരണം ചെയ്തു. റേഞ്ച് ഇൻസ്പെക്ടർമാരുടെ ഉദ്യോഗം നിറുത്തലാക്കി. മലയാളംസ്കൂളുകളുടെ പരിശോധനക്കായി ഒരു ചീഫ് ഇൻസ്പെക്ടറെയും ഇംഗ്ലീഷ് സ്കൂളുകളുടെ പരിശോധനക്കായി വേറെ ഒരു ചീഫ് ഇൻസ്പെക്ടരേയും അദ്ദേഹത്തിൻെറ സഹായത്തിനായി രണ്ടോ മൂന്നോ അസി: ഇൻസ്പെക്ടറന്മാരേയും നിയമിച്ചു. ഈ രണ്ടു മേലധികാരികളും ഡയറക്ടരുടെ കീഴിലുമായിരുന്നു. രണ്ടുതരം പള്ളിക്കൂടങ്ങളിലേയും "കരിക്കുലം" കാലാനുസൃതമാക്കുന്നതിനുവേണ്ടി അതാതുകാലങ്ങളിൽ മാററപ്പെട്ടുവന്നു. ഇതാണു് തിരുവിതാംകൂറിലെ കഴിഞ്ഞ 70 കൊല്ല

ത്തെ വിദ്യാഭ്യാസത്തിന്റെ വാസ്തവത്തിലുള്ള ഒരു സംക്ഷിപ്തചരിത്രം.

ഇടയ്ക്കിടയ്ക്ക് ചില പ്രോത്സാഹനക്കുറവുകൾ ലഭിച്ചിട്ടുണ്ടെങ്കിലും മലയാളഭാഷാഭ്യസനം ഈ സംസ്ഥാനത്ത് ക്രമേണ അഭിവൃദ്ധിയെ പ്രാപിച്ചു വന്നിരുന്നുവെന്നും അതു ജനങ്ങളുടെ വിശേഷിച്ചും നിർദ്ധനന്മാരായവരുടെ വിദ്യാഭ്യാസാവശ്യങ്ങളെ നിറവേററിയിരുന്നുവെന്നും, രാജ്യത്തിലെ ഭാഷയുടേയും സാഹിത്യത്തിന്റേയും വളർച്ചയെ സഹായിച്ചിരുന്നുവെന്നും അതു കുറെ അധികം എണ്ണം അദ്ധ്യാപകന്മാർക്ക് തൊഴിലും ഉപജീവനമാർഗ്ഗവും പ്രദാനംചെയ്തിരുന്നുവെന്നും രണ്ടു വിദ്യാഭ്യാസശാഖകളും എല്ലാക്കാലത്തും പ്രത്യേകം വേർതിരിഞ്ഞിരുന്നുവെന്നും ഈ ചരിത്രത്തിൽ നിന്നും കാണാവുന്നതാണ്. പബ്ലിക്ക് സർവീസിന് യോഗ്യതയുള്ള ആളുകളെ പ്രദാനം ചെയ്തും ജനങ്ങളുടെ ഇടയിൽ പുതിയ ആശയങ്ങളേയും ആദർശങ്ങളേയും പ്രചരിപ്പിച്ചും ഇംഗ്ലീഷുസ്ക്കൂളുകളും വലിയഗുണം ചെയ്തിട്ടുണ്ട്. എങ്കിലും ഇപ്പോഴത്തെ വിദ്യാഭ്യാസസംബന്ധമായി കൂടുതൽ പരിഷ്കാരം വേണമെന്നു നാനാഭാഗത്തുനിന്നും ജനങ്ങൾ മുറവിളികൂട്ടുകയും ഒട്ടധികം ആക്ഷേപരൂപമായ വിമർശനം ചെയ്കയും ചെയ്തുവരുന്നുണ്ട്. എന്നാൽ സൃഷ്ടിപരമായ യാതൊന്നുംതന്നെ നിർദ്ദേശിച്ചിട്ടുള്ളതായി തോന്നുന്നില്ല. ഈ പ്രശ്നത്തെ കൂലംകഷമായി പരിശോധിക്കുന്നതിന് പല കമ്മററികളെയും നിയമിക്കയും പരിഷ്കാരസംബന്ധമായി പല നിർദ്ദേശങ്ങൾ ചെയ്കയും ഉണ്ടായിട്ടുണ്ട്. പക്ഷേ കൂലംകഷമായ അന്വേഷണത്തിന്റേയും പരിശോധനയുടേയും ഫലമല്ലാഞ്ഞിട്ടായിരിക്കാം ആ നിർദ്ദേശങ്ങൾക്കൊന്നിനും അത്ര വില കല്പിക്കപ്പെട്ടിട്ടുള്ളതായി തോന്നുന്നില്ല. അതുകൊണ്ടു ഇപ്പോഴത്തെ കമ്മററിക്കുള്ള ജോലി അത്ര സുകരമായിട്ടുള്ള ഒന്നല്ല. എന്നാൽ ഈ പ്രശ്നത്തിന് തൃപ്തികരമായ ഒരു നിവൃത്തി ഇന്നത്തെ കമ്മററിയിൽനിന്നും ലഭിക്കുമെന്ന് ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ആധുനികവിദ്യാഭ്യാസരീതിയിൽ വല്ല ഭേദഗതിയും വേണമോ എന്നു സംശയിക്കുന്നവരും, നേരേമറിച്ച് അതിൽ എന്തോ ചില ന്യൂനതകളുണ്ടെന്നും അവയെ ഉടനടി പരിഹരിക്കേണ്ടുന്ന ആവശ്യമുണ്ടെന്നും ശക്തിയായി വാദിക്കുന്ന ഒരു ഭൂരിപക്ഷവും ഉണ്ട്. ന്യൂനതകളുണ്ടെങ്കിലും ഇല്ലെങ്കിലും അതിൽ വരുത്തേണ്ട പരിഷ്കാരങ്ങളെ പുരസ്കരിച്ചു വിദ്യാഭ്യാസവിഷയത്തിൽ നമ്മുടെ ഇപ്പോഴത്തെ നിലയെവിമർശിക്കുന്നതു് അഭിലഷണീയമായിരിക്കും. വിദ്യാഭ്യാസം ഒരു പുരോഗമനപരമായ വ്യവസ്ഥയാകകൊണ്ട് നമ്മെ ഇദാനീന്തരാക്കുന്നതിന് ഇടയ്ക്കിടയ്ക്ക് നാം എന്തെല്ലാം സാധിച്ചുവെന്നും, ഇനി എന്തെല്ലാം സാധിക്കാനുണ്ടെന്നും നിർണ്ണയിക്കേണ്ടതു് അത്യാവശ്യമാണ്.

അതു കേവലം സാഹിത്യപരമാണെന്നും തൊഴിലില്ലാത്തവരുടെ എണ്ണം വർദ്ധിപ്പിക്കുന്നതിന് ഉപയുക്തമാണെന്നുമാണ് ഇന്നത്തെ വിദ്യാ

ഭ്യാസരീതിക്കുള്ള ആക്ഷേപം. ചിലർ വിദ്യാഭ്യാസത്തെയും തൊഴിലില്ലായ്മയേയും കായ്യകാരണങ്ങളായി ഘടിപ്പിക്കുകയുംകൂടി ചെയ്യുന്നു. ഇതു് വിദ്യാഭ്യാസോദ്ദേശത്തെപ്പററിയുള്ള ഒരു തെററായ ബോധംകൊണ്ടു് ഉണ്ടായിട്ടുള്ളതാണു്. സക്കാർ ഉദ്യോഗപ്രവേശനമാണു് വിദ്യാഭ്യാസത്തിന്റെ ഏക ഉദ്ദേശ്യം എന്നു് വിചാരിക്കപ്പെടുകയും വിദ്യാഭ്യാസസ്ഥാപനങ്ങൾ സക്കാർജീവനത്തിൽ നിയമിക്കപ്പെടാവുന്നതിൽ കൂടുതൽ ഉദ്യോഗാത്ഥികളെ സൃഷ്ടിച്ചു വിടുകയും ചെയ്യുന്നിടത്തോളംകാലം നിശ്ചയമായും അഭ്യസ്തവിദ്യരായ വളരെപ്പേർ തൊഴിലില്ലാത്തവരായിരിക്കാനേ തരമുള്ളു. കായ്യങ്ങളെ ഉപരിപ്ലവരീത്യാ മാത്രം വീക്ഷിക്കുന്നവർ ഇതിന്റെയെല്ലാം ഉത്തരവാദിത്വം ഇപ്പോഴത്തെ വിദ്യാഭ്യാസരീതിക്കാണെന്നു് ആക്ഷേപിക്കുകയും ചെയ്യും. എന്നിരുന്നാലും ഈ മിഥ്യാബോധത്തെ മാററുന്നതിനു് നാം നാളിതുവരെ യാതൊന്നും ചെയ്തിട്ടില്ലെന്നുള്ളതു് പ്രത്യക്ഷമായ ഒരു വാസ്തവമാണു്.

ഇപ്പോഴത്തെ രണ്ടുതരം വിദ്യാഭ്യാസവും (ഇംഗ്ലീഷും മലയാളവും) ഏറെക്കുറെ സാഹിത്യപരമായിട്ടുള്ളതും, വ്യവസായപരവും, വാണിജ്യപരവും, കാഷികവും ആയ പരിശ്രമങ്ങളുടെ വില കുറക്കുന്നതായി ഗണിക്കപ്പെട്ടുവരുന്നതുമാകുന്നു. അതുകൊണ്ടു് ഒരു സാമാന്യവിദ്യാഭ്യാസം സമ്പാദിക്കുന്നതിനു് ഇപ്പോഴുള്ള സൗകയ്യങ്ങളെ യാതൊരുതരത്തിലും കുറയ്ക്കാതെ വിദ്യാത്ഥികളിൽ അപ്രകാരമുള്ള തൊഴിലുകളിൽ ഒരഭിരുചി ജനിപ്പിക്കേണ്ടതു് അത്യാവശ്യമാണു്. ഇതു സംബന്ധിച്ചു താഴെ പറയുന്ന നിദ്ദേശങ്ങൾ പരിഗണിക്കുന്നതു് കൊള്ളാം

(സ്ട്രാതാകമ്മററിയുടെ അപേക്ഷപ്രകാരം എഴുതിയ ഇംഗ്ലീഷ്ലേഖനത്തിന്റെ സാരസംഗ്രഹം.) നിദ്ദേശങ്ങൾ അടുത്തതിൽ.

"ഈ: പ:"



## ഇൻറർമീഡിയേററ ക്ലാസ്സിലെ

# പാഠ്യപുസ്തകം.

## ചിന്താസന്താനം നാലാം ഭാഗം.

ഗ്രന്ഥകർത്താ:— സുപ്രസിദ്ധഗദ്യകാരൻ

ആർ. ഈശ്വരപിള്ള ബി. എ.

കേരളത്തിലെ ഒരു പ്രധാന ചിന്തകനും, ഒന്നാംതരം ഗദ്യകാരനും ആയ ഗ്രന്ഥകർത്താവിൻെറ 14 ഉപന്യാസങ്ങൾ അടങ്ങിയതാണ് പ്രസ്തുത പുസ്തകം. അനുകരണീയമായ ഗദ്യരീതി; ആദരണീയമായ ആദർശങ്ങൾ; ഉൽകൃഷ്ടമായ ചിന്തകൾ; എല്ലാവരും വായിച്ചു പഠിക്കേണ്ടതു്. സാധാരണ പാഠപുസ്തകങ്ങളുടെ രീതിയിൽ പീറക്കടലാസിൽ അടിച്ചതല്ല. നല്ലകടലാസിൽ വൃത്തിയായി അടിച്ചതു്. ഗ്രന്ഥകർത്താവിൻെറ ഛായയോടുകൂടിയതു്.

ഒന്നാംതരം വില 12 അണ.
രണ്ടാംതരം 10 അണ.

സി. ജി. ബ്രദേഴ്സ്
ഈശ്വരവിലാസം പുസ്തകശാല,
പറവൂർ, (N. Travancore.)

# വീരാരാധന.

അഥവാ

ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകർത്താ:- സി. ജി. അനന്തൻപിള്ള ബി. എ.

മലയാളത്തിലെ ഒരു സ്വാതന്ത്ര്യപ്രതിദിനപ്പത്രമായ 'മാതൃഭൂമി' ഈ പുസ്തകത്തെപ്പററി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:-

വീരാരാധനയുടെ ഒന്നാംഭാഗമായ ഈ ചെറുപുസ്തകം ദിവംഗതനായ ബാബുസുരേന്ദ്രനാഥബാനർജിയുടെ സംക്ഷിപ്തമായ ഒരു ജീവചരിത്രമാണ്. ഈ പുസ്തകത്തെ സാഹിത്യലോകത്തിലേക്ക സ്വാഗതം ചെയ്യാൻ ഞങ്ങൾക്ക വളരെ സന്തോഷമുണ്ട്. മലയാളഭാഷയിൽ ഈയിടെയായി പുസ്തകങ്ങൾ ഒരുവിധം ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, അവയിൽ വായിക്കേണ്ടവയും വായിക്കാവുന്നതുമായവയുടെ എണ്ണം തുലോം കുറവായിട്ടേ കാണുകയുള്ളു. ജനസാമാന്യത്തിൽ കർത്തവ്യബോധത്തെ ഉദ്ദീപിപ്പിക്കുന്നതിനും സമുദായത്തോടും രാഷ്ട്രത്തോടും ഉള്ള കടമകളെപ്പററി അവർക്ക ബോധമുണ്ടാക്കിത്തീർക്കുന്നതിനും മഹാന്മാരുടെ ജീവചരിത്രങ്ങൾ വളരെ ഉപകാരപ്പെടുന്നുണ്ട്. ബാബുസുരേന്ദ്രനാഥബാനർജിയുടെ പേരു കേൾക്കാത്തവർ നമ്മുടെ നാട്ടിൽ അധികമാരും ഉണ്ടായിരിക്കയില്ല. എന്നാൽ സ്വരാജ്യത്തിൻെറ ഉൽഗതിക്കുവേണ്ടി ആ ഗംഭീരപുരുഷൻ എത്രയേറെ കഷ്ടപ്പാടുകളനുഭവിച്ചിട്ടുണ്ടെന്നും എതെല്ലാം തരത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നും ശരിയായ ഒരു ജ്ഞാനം മലയാളവായനക്കാരിൽ പലക്കും ഉണ്ടായില്ലെന്നും വരാം. അങ്ങിനെയുള്ളവക്ക് ഈ ചെറുപുസ്തകം വളരെ ഉപകാരപ്പെടും. സ്വജനസേവനത്തെ മുൻനിറുത്തി ആത്മാർത്ഥതയോടെ പ്രവർത്തിക്കുന്ന ഒരാൾ നാട്ടുകാരുടെ ബഹുമാനാദരങ്ങൾക്കും വിശ്വാസത്തിനും എത്രമേൽ പാത്രമായിത്തീരുന്നുവെന്നും, അതേസമയത്തുതന്നെ ആദർശത്തിൽ നിന്നുള്ള വ്യതിചലനംകൊണ്ട് ആ സമുന്നതസ്ഥാനത്തുനിന്ന് ഒരു നേതാവിന് എത്രകണ്ട് അപകർഷം പററാമെന്നുമുള്ള സംഗതികൾക്ക് ബാബുസുരേന്ദ്രനാഥൻെറ ജീവിതം പ്രത്യക്ഷോദാഹരണമാണ്. വീരാരാധനയുടെ കർത്താവിനെ ഞങ്ങൾ അഭിനന്ദിച്ചുകൊള്ളുന്നു.

---

ഈ പുസ്തകത്തെപററി സുപ്രസിദ്ധപത്രമായ മലയാളരാജ്യം ഇങ്ങിനെ പറയുന്നു:-

1848 നവമ്പർമാസം 10-ാംനു- ജനിച്ച് 1925 ആഗസ്റ്റ് 6-ാംനു- ഇഹലോകവാസം വെടിഞ്ഞ ഇന്ത്യയിലെ സുപ്രസിദ്ധവാഗ്മിയായിരുന്ന ബാബുസുരേന്ദ്രനാഥബാനർ

ജിയുടെ ജീവിതചരിത്രമാണ് പ്രസ്തുതഗ്രന്ഥം. 'ബാറക്‌പുരിയിലെ സന്ന്യാസി' എന്ന് മഹാത്മജി അഭിവാദ്യം ചെയ്ത ഈ ദേശഭക്തന്റെ സംഭവബഹുലമായ ജീവിതോദന്തം കേൾക്കാൻ കൊതിക്കാത്ത കണ്ണുങ്ങൾ കേരളത്തിലെന്നല്ല ഭാരതത്തിലും ഉണ്ടായിരിക്കയില്ല. നമ്മുടെ പൊതുജനങ്ങൾ വിലകൊടുത്തു ഗ്രന്ഥങ്ങൾ വാങ്ങി വായിക്കുന്നതിൽ വൈമനസ്യമുള്ളവരാണെന്നു പൊതുജനങ്ങൾ തന്നെ സമ്മതിക്കുന്ന പരമാർത്ഥമാണ്. എങ്കിലും കാലോചിതമായ അറിവു നൽകുന്ന ഇപ്രകാരമുള്ള ഗ്രന്ഥങ്ങൾ എല്ലാവരും വാങ്ങി വായിക്കുന്നതായാൽ അതു മഹത്തരമായ ഒരു പുരോഗമനത്തിൽ കലാശിക്കുമെന്നുള്ളതു നിസ്തർക്കം തന്നെ. ആധുനികലോകസ്ഥിതിയെപ്പററി വിജ്ഞാനം നൽകുന്ന ഇത്തരം ഗ്രന്ഥങ്ങൾ തുഛമായ വിലയ്ക്കു ധാരാളം പുറത്തിറങ്ങുന്നുണ്ട്. പൊതുജനങ്ങൾ അവയെ ഉപയോഗപ്രദമാക്കണമെന്നു ഞങ്ങൾ അപേക്ഷിച്ചുകൊള്ളുന്നു.

# ചില നല്ലപുസ്തകങ്ങൾ.

| | | | | |
|---|---|---|---|---|
| നളിനി | [കുമാരനാശാൻ] | 0 | 6 | 0 |
| ലീല | ,, | 0 | 10 | 0 |
| പ്രരോദനം | ,, | 0 | 12 | 0 |
| ചിന്താവിഷ്ടയായ സീത | ,, | 0 | 10 | 0 |
| ദുരവസ്ഥ | ,, | 0 | 8 | 0 |
| ചണ്ഡാലഭിക്ഷുകി | ,, | 0 | 8 | 0 |
| കരുണ | ,, | 0 | 6 | 0 |
| വനമാല | ,, | 0 | 10 | 0 |
| ചിന്താസന്താനം 3-ാംഭാഗം | | 0 | 8 | 0 |
| ഒറവങ്കര കൃതികൾ 1-ാംഭാഗം | | 1 | 4 | 0 |
| കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ കൃതികൾ | | | | |
| | 1-ാംഭാഗം | 1 | 0 | 0 |
| | 2-ാംഭാഗം | 1 | 4 | 0 |
| | 3-ാംഭാഗം | 1 | 0 | 0 |
| | 4-ാംഭാഗം | 0 | 12 | 0 |
| വീരമാർത്താണ്ഡൻ നോവൽ | | 1 | 8 | 0 |
| കമ്പോളബാലിക | | 1 | 4 | 0 |
| എഫ്. എം. എസ്സ്. യാത്ര | | 0 | 8 | 0 |
| പഞ്ചകല്യാണി | | 0 | 8 | 0 |
| വേലുത്തമ്പിദളവ | [കൈനിക്കര പത്മനാഭപിള്ള] | 1 | 18 | 0 |
| മനസ്സിന്റെ മർക്കടത്വം | | 0 | 12 | 0 |
| സർവ്വരോഗ ചികിത്സാരത്നം | | 1 | 8 | 0 |
| ശ്രീചക്രപൂജാകല്പം | [ചട്ടമ്പിസ്വാമി[ | 0 | 8 | 0 |
| കേസരി | [വേ. കു. നായർ] | 1 | 0 | 0 |
| കേരളേശ്വരൻ | [രാമൻനമ്പീശൻ] | 2 | 4 | 0 |
| ദുരന്തദുശ്ശങ്ക | [കൈനിക്കരെ കുമാരപിള്ള] | 1 | 4 | 0 |
| രസികൻകഥകൾ | | 0 | 6 | 0 |

മാനേജർ,

ഈശ്വരവിലാസം പുസ്തകശാല, പറവൂർ.

# മലയാളം സ്കൂൾ അദ്ധ്യാപകന്മാരോട്.

മലയാളംസ്കൂൾ അദ്ധ്യാപകന്മാരിൽ 99 ശതമാനവും നിസ്സാരമായ ശമ്പളത്തിൽ കാലയാപനം ചെയ്തുവരുന്നതു നിമിത്തം അവക്കും, രാജ്യത്തിനും പലവിധത്തിലുള്ള അപരിഹരണീയനഷ്ടങ്ങൾ സംഭവിച്ചുകൊണ്ടിരിക്കുന്നു. 14 രൂപയ്ക്കു ജോലി ആരംഭിക്കുന്ന ഒരദ്ധ്യാപകൻ തന്റെ 55 ാം വയസ്സിനകം വാങ്ങുന്ന ശമ്പളം 18 രൂപ മാത്രമായി വരുന്നതു എത്രയോ ദയനീയമാണ്! ഗ്രാൻറുസ്കൂൾകാരുടെ കാര്യം കഷ്ടാൽകഷ്ടതരം എന്നേ പറയേണ്ടു. ഇതിലെയ്ക്കു ഗവണ്മെൻറിനെ മാത്രം കുററപ്പെടുത്താൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതു്. വിദ്യാഭ്യാസഘട്ടം കഴിഞ്ഞതിനു ശേഷം മലയാളത്തിലുള്ള പുസ്തകങ്ങൾ പോലും വായിച്ചു തീർത്തിട്ടില്ലാത്തവരാണ് ഈ 99 ശതമാനവും എന്നു പറഞ്ഞാൽ അതിൽ അതിശയോക്തി അല്പവും ഇല്ല. ജീവിതത്തെ പല പ്രകാരത്തിലും അഭിവൃദ്ധിപ്പെടുത്തണമെന്നുള്ള ആശ കൂടിയില്ലാതെ അരിഷ്ടജീവിതത്തിനു മാത്രം തികയുന്ന അല്പശമ്പളം കൊണ്ടു തൃപ്തിപ്പെടുന്ന അദ്ധ്യാപകന്മാരുടെ ഔന്നത്യത്തിനുള്ള ഒരു മാർഗ്ഗം അവർ ഇംഗ്ലീഷുവിദ്യാഭ്യാസം ചെയ്യുക എന്നുള്ളതാണ്. ഇംഗ്ലീഷ് നല്ലവണ്ണം അഭ്യസിച്ചാൽ നിങ്ങളുടെ ഇന്നത്തെ ജീവിതത്തിന് ഗണ്യമായ ഉല്ക്കർഷം ഉണ്ടാകുമെന്നുള്ളതു് അനുഭവിച്ചാൽ മാത്രം അറിയാവുന്ന ഒരു പരമാർത്ഥമാണ്. ഒരു സർവ്വകലാശാലക്കാരുടെ മെട്രിക്‌ലേഷൻസർട്ടിഫിക്കററു കിട്ടുകയാണെങ്കിൽ ഡിപ്പാർട്ടുമെൻറിൽ നിന്നു തന്നെ നിങ്ങളുടെ ശമ്പളം വർദ്ധിപ്പിക്കുമെന്നുള്ളതിനു് യാതൊരു സംശയവുമില്ല.

ഞങ്ങളുടെ സ്ഥാപനത്തിൽ ചേർന്നു് ഒരു വർഷം പഠിയ്ക്കുന്നതായാൽ നിങ്ങൾക്കു സാമാന്യം ഇംഗ്ലീഷുഭാഷാജ്ഞാനം ലഭിക്കുമെന്നു ഞങ്ങൾ ഉറപ്പുപറയുന്നു; അല്ലാത്തപക്ഷം നിങ്ങൾ അടയ്ക്കുന്ന ഫീസ് ഉടനെ തിരിയെ തരുന്നതാണ്. വീട്ടിലിരുന്നു ദിവസംതോറും രണ്ടു മണിക്കൂർ ഇംഗ്ലീഷുപഠിക്കുന്നതിന് വിനിയോഗിക്കാൻ നിങ്ങൾക്കു കഴിയുകയില്ലേ?

വാർഷികഫീസ് 12 രൂപ ഒന്നിച്ചു മുൻകൂർ 8 രൂപ മാത്രം.

മൂന്നു പ്രാവശ്യം ഉച്ചത്തിൽ വായിച്ചുപഠിച്ചാൽ ഇംഗ്ലീഷിൽ സംസാരിക്കത്തക്കവണ്ണം രചിച്ചിട്ടുള്ള **ഇംഗ്ലീഷ് സംഭാഷണ പാഠാവലിക്ക്** 2½ രൂപ വില. മെട്രിക്കുലേഷനേക്കാൾ പ്രയാസം കുറഞ്ഞതും പ്രയോജനം കൂടിയതും വീട്ടിലിരുന്നു പഠിച്ചു് ജയിക്കാൻ അനുവദിക്കപ്പെട്ടിട്ടുള്ളതുമായ കേംബ്രിഡ്ജ് സീനിയർപരീക്ഷയ്ക്കുകൂടി ഞങ്ങൾ വിദ്യാർത്ഥികളെ പഠിപ്പിച്ചുവരുന്നുണ്ട്.

ആർ. അച്യുതൻതമ്പി ബി. എ.

ഈ. സി. സ്കൂൾ, തിരുവനന്തപുരം.

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രു. 8 ണ.

6 മാസത്തേയ്ക്കു് 1 രു. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രു. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യ താമസത്തിനും നഷ്ടത്തിനും ഇടയുണ്ടു്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.